

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 48 | THE ONLINE OFFICIAL NEWS BULLETIN | 2020 December 26

| SEASON OF EPIPHANY | ദനഹകാലം | ܥܕܢܐ ܕܕܢܚܐ |
|---|---|---|

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 27 ♪8 hadbšabo d botar yaldo 1st Sunday after Christmas Qetlo d-yaludé Massacre of the Holy Infants | 28 ♪5 | 29 ♪1 | 30 ♪5 | 31 ♪1 | 1 ♪8 Gzurto (✝Circumcision of our Lord) New Year Day (Reshatho) Comme. of St. Basil the Great, St. Gregory All Saintly Fathers & Malpans. | 2 ♪1 |



## ക്രിസ്തു മനുഷ്യമനസ്സിൽ ജനിക്കുമ്പോഴാണ് നമുക്ക് യഥാർത്ഥമായ സമാധാനം ലഭിക്കുന്നത്: പ. കാതോലിക്കാ ബാവ

പരുമല: ക്രിസ്തു മനുഷ്യ മനസ്സിൽ ജനിക്കുമ്പോഴാണ് നമുക്ക് യഥാർത്ഥമായ സമാധാനം ലഭിക്കുന്നത് എന്ന് പ. കാതോലിക്കാ ബാവ പറഞ്ഞു. പരുമല സെമിനാരിയിൽ നടന്ന ക്രിസ്തുമസ് ശുശ്രൂഷയ്ക്ക് പ്രധാന കാർമികത്വം വഹിച്ച് സന്ദേശം നൽകുകയായിരുന്നു പരിശുദ്ധ പിതാവ്.

ഡോ. യൂഹാനോൻ മാർ ദിയസ്കോറസ് മെത്രാപ്പോലിത്ത സഹ കാർമികത്വം വഹിച്ചു. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് ശുശ്രൂഷാ ക്രമീകരണങ്ങൾക്ക് നേതൃത്വം നൽകി. അസി. മാനേജർമാരായ ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ. വൈ. മത്തായിക്കുട്ടി എന്നിവരും ശുശ്രൂഷയിൽ പങ്കുകൊണ്ടു.



പരുമല സെമിനാരിയിൽ വിശുദ്ധ ദൈവമാതാവിന്റെ പുകഴ്ചപ്പെരുന്നാളിന് ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മുഖ്യ കാർമികത്വം വഹിച്ചു.




കോട്ടയം പഴയസെമിനാരിയിൽ യൽദോപ്പെരുന്നാൾ ശുശ്രൂഷയ്ക്ക് കണ്ടനാട് വെസ്റ്റ് ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലിത്താ പ്രധാന കാർമികത്വം വഹിച്ചു



തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ലത്തീൻ രൂപതയുടെ തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്ത സൂസപാക്യം തിരുമേനിയെ സന്ദർശിച്ച് ക്രിസ്തുമസ് ആശംസകൾ നേർന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# സർവ്വസൃഷ്ടിയും ബേത്‌ലഹേമിലേക്ക്; “അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം; ഭൂമിയിൽ ദൈവപ്രസാദമുള്ളവർക്ക് സമാധാനം”



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

നമ്മുടെ കർത്താവിന്റെ രക്ഷാകരമായ ജനനപെരുന്നാൾ ആഘോഷിച്ച് സ്രഷ്ടാവിനെ സ്തുതിപ്പാനും അവന്റെ മാതാവിന്റെ പുകഴ്ചപെരുന്നാളിൽ സംബന്ധിച്ച് തലമുറകളോടൊപ്പം അവളെ ഭാഗ്യവതി എന്ന് പുകഴ്ത്തുവാനും തന്റെ ജനനത്തിൽ തന്നെ അവനെ സാക്ഷിക്കുവാൻ ഭാഗ്യം ലഭിച്ച ശിശു സഹദേന്മാരുടെ മദ്ധ്യസ്ഥതയിൽ അവനെ ഏക രക്ഷകൻ എന്ന് സാക്ഷിക്കുവാനും ഭാഗ്യം ലഭിച്ച പ. സഭ ഇനിയും അവനോടൊപ്പം വളരുന്ന അനുഭവത്തിന്റെ ധ്യാനദിനങ്ങളിലേയ്ക്ക് പ്രവേശിക്കുകയാണ്.

സർപ്പത്തിന്റെ തല ചതയ്ക്കുവാനുള്ള സ്ത്രീയുടെ സന്തതി ജനിച്ചു കഴിഞ്ഞിരിക്കുന്നു. യഹോവയുടെ നിയമപെട്ടകം പാളയമദ്ധ്യത്തിൽ എത്തിയിരിക്കുന്നു. ഇതാ മനുഷ്യരുടെ ഇടയിൽ ദൈവത്തിന്റെ കൂടാരം. അവനിൽ നിന്നും കൃപയുടെ പ്രളയം ഉണ്ടാകും! ‘മുൾമരമെരിയാതെരുതീ തൻ നടുവിൽ’ മോശയ്ക്ക് ദൃഷ്ടാന്തമായത് പ. മാതാവിന്റെ മടിയിൽ പ. സഭ ദർശിക്കുന്നു. ‘ചിന്മയൻ അവളിൽ വസിച്ച് ശരീരം ധരിച്ചിരിക്കുന്നു!’ ‘നിന്നെ ചുമന്ന ഉദരവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ” എന്ന് പാടിക്കൊണ്ട് പ. ദൈവമാതാവിന്റെ മടിയിൽ താലോലിക്കപ്പെടുന്ന ഈ അദ്ഭുത ശിശുവിനെ കണ്ട് വണങ്ങുവാൻ ഓടിവരുന്നു.



പിറവി പോലും നിഷേധിക്കപ്പെടുന്ന ഒരു രാഷ്ട്രീയ സാമൂഹിക സാഹചര്യത്തിലാണ് അവൻ പിറന്നു വീഴുന്നത് എന്ന് അന്ന് നടന്ന ശിശുഹത്യയുടെ പശ്ചാത്തലത്തിൽ നമുക്ക് മനസ്സിലാക്കാം. അതീവ ശ്രദ്ധയോടെ ദൈവഹിതം ശ്രവിച്ചുകൊണ്ടു മാത്രമായിരുന്നു യൗസേഫ്-മറിയ കുടുംബത്തിന്റെ ഓരോ ചുവടുകളും. യിരമ്യാ പ്രവാചകൻ അത് മുൻകണ്ടിരുന്നു. റാമയിലെ വിലാപത്തിന് പ്രതിഫലം ഉണ്ടാകും; നിന്റെ ഭാവിയെക്കുറിച്ച് എനിക്ക് പ്രത്യാശയുണ്ട്. പന പോലെ തഴച്ചു നില്ക്കുന്ന ദുഷ്ടതയുടെ മുന്നിൽ അതീവ ദുർഘടമായ സാഹചര്യങ്ങളിലാണ് നന്മ വളരുന്നത്. അവിടെ ശിശുക്കൾ കൂട്ടമായി കൊല ചെയ്യപ്പെടുന്നതുപോലെയുള്ള വേദനാജനകങ്ങളായ സംഭവങ്ങൾ ഉണ്ടാകാം. എന്നാൽ പിറവി നിഷേധിക്കപ്പെട്ട എല്ലാവരും ക്രിസ്തുവിൽ ഓർക്കപ്പെടുന്ന അനുഭവമാണ് പ. സഭ ഈ ദിനങ്ങളിൽ ധ്യാനിക്കുന്നത്. മേഘം പോലെയും പ്രാവുകളെ പോലെയും പൊന്നും വെള്ളിയുമായി നിന്റെ മക്കൾ നിന്റെ അടുക്കലേയ്ക്ക് പറന്നു വന്ന് സീയോനിൽ പ്രത്യക്ഷനായ ഇസ്രയേലിന്റെ പരിശുദ്ധനെ സാക്ഷിക്കുമെന്ന് യെശയ്യാവ് അതിമനോഹരമായി പ്രവചിക്കുന്നു (60:8-14).

സത്യപിതാവിന്റെ സത്യപുത്രനായ കർത്താവിന്റെ മനുഷ്യാവതാരം എന്ന യാഥാർത്ഥ്യം വിശ്വാസികളുടെ ഹൃദയത്തിൽ ഉറപ്പിക്കണമേ എന്ന പ്രാർത്ഥന യാണ് വി. യൽദോ പെരുന്നാളിന് ശേഷം വരുന്ന ഞായറാഴ്ചയിലെ പ്രമുഖ ചിന്ത. “സത്യവാനായ പിതാവിനാൽ അയക്കപ്പെട്ടവനും സത്യദൂത് മൂലം സത്യ കന്യകയിൽ, സത്യ ദൂതന്റെ സത്യസമാധാനത്തോടെ യഥാർത്ഥമായി വസിക്കുകയും, അവളിൽ നിന്നും സത്യമായി ജഡം ധരിക്കുകയും, അവളുടെ സത്യ വ്രതത്തിന് ഭംഗം വരാതെ അവളിൽ നിന്നും ജനിക്കുകയും ചെയ്ത കർത്താവേ! നിന്റെ മനുഷ്യാവതാരത്തിന്റെ സുസ്ഥിരതയിൽ ഞങ്ങളെ ഉറപ്പിക്കണമേ” എന്നാണ് പ്രാരംഭ പ്രാർത്ഥന. ജനിച്ചത് ദൈവമാണ് എന്ന് വിശ്വസിക്കാത്തവന് അവനിൽ വളരുന്നതിന് സാധിക്കുകയില്ല; അടിസ്ഥാന വിശ്വാസത്തിൽ അല്ലാതെ വളരുന്നവൻ വേദവിപരീതമെന്ന വലിയ ആപത്തിൽ പെടുകയും ചെയ്യും. അതുകൊണ്ടു തന്നെ പഴയ നിയമ പ്രവാചകന്മാരെ മുഴുവൻ ആവർത്തിച്ച് ഉദ്ധരിച്ചുകൊണ്ട് ദൈവത്തിന്റെ മനുഷ്യാവതാരം ഘോഷിക്കപ്പെടുന്ന പ്രസംഗമാണ് സെദറാകളിൽ ധ്യാനിക്കുന്നത്. കർത്താവ് കന്യകയ്ക്ക് മകനായി തീർന്നതിലൂടെ നീ മനുഷ്യകുലത്തെ മുഴുവൻ നിന്റെ മക്കളാക്കിത്തീർത്തു എന്നും കല്പന ലംഘനം മൂലം മനുഷ്യകുലം ധരിച്ചിരുന്ന ആക്ഷേപ വസ്ത്രം ഉരിഞ്ഞ്, ദൈവത്തിന്റെ അനാദ്യന്ത കരുണ ഞങ്ങളിൽ ഉദിച്ചുകൊണ്ട് ഞങ്ങളെ മഹത്വ വസ്ത്രത്തിലേയ്ക്ക് ക്ഷണിച്ചുവെന്നും പ്രാർത്ഥിക്കുന്നു. തന്റെ രൂപത്തിലും സാദൃശ്യത്തിലും സ്വന്ത കൈയാൽ ആദാമിനെ മെനഞ്ഞവൻ സ്വയംഭൂവായി സൃഷ്ടിതമായ ഗർഭപാത്രത്തിൽ ഉരുവാകുകയും തന്റെ രൂപവും സാദൃശ്യവും ലോകത്തിന് വെളിപ്പെടുത്തുകയും ചെയ്തു; അരൂപിയും അനശ്വരനും അദൃശ്യനുമായവൻ നരനായി രൂപമെടുത്ത് ദൃശ്യാവസ്ഥയിൽ അവതരിച്ചു; അവന് സ്തുതി.

**പിറവി പോലും നിഷേധിക്കപ്പെടുന്ന ഒരു രാഷ്ട്രീയ സാമൂഹിക സാഹചര്യത്തിലാണ് അവൻ പിറന്നു വീഴുന്നത് എന്ന് അന്ന് നടന്ന ശിശുഹത്യയുടെ പശ്ചാത്തലത്തിൽ നമുക്ക് മനസ്സിലാക്കാം. അതീവ ശ്രദ്ധയോടെ ദൈവഹിതം ശ്രവിച്ചുകൊണ്ടു മാത്രമായിരുന്നു യൗസേഫ്-മറിയ കുടുംബത്തിന്റെ ഓരോ ചുവടുകളും.**

ജനുവരി മാസം ഒന്നാം തീയതി എന്നാൽ യൽദോ പെരുന്നാളിന് ശേഷം എട്ടാം നാളാണ്. തിരുവചനപ്രകാരം പ. സഭ അന്ന് കർത്താവിന്റെ ചേലാകർമ്മപെരുന്നാൾ (വി. ലൂക്കോസ് 2:21) ആഘോഷിക്കുന്നു. ഒപ്പം വി. കപ്പദോക്യൻ പിതാക്കന്മാരുടെയും വി. സഭയെ സത്യവിശ്വാസത്തിൽ നിലനിർത്തിയുറപ്പിച്ച് വളർത്തിയ എല്ലാ മല്പാന്മാരുടെയും ഓർമ്മപ്പെരുന്നാൾ കൊണ്ടാടുന്നു. ഇന്ന് ഉപയോഗത്തിലിരിക്കുന്ന കലണ്ടർ പ്രകാരമുള്ള വർഷാരംഭവും അതേ ദിവസം വരുന്നു.

യഹോവയായ ദൈവം അബ്രഹാമിൽ ആരംഭിച്ച ഉടമ്പടിയാണ് പരിച്ഛേദന (ഉല്പത്തി 17:9-27). 99-ാം വയസ്സിലാണ് അബ്രഹാം പരിച്ഛേദന ഏല്ക്കുന്നത്. മകൻ ഇസ്മായേലും അവന്റെ ഭവനത്തിലെ ദാസന്മാരുൾപ്പെടെ ആൺപ്രജ മുഴുവനും പരിച്ഛേദനയേറ്റ് യഹോവയുമായി ഒരു രക്ത ഉടമ്പടിയിൽ ഏർപ്പെടുന്നു. തുടർന്ന് ഇസഹാക്കിന്റെ ജനനത്തിന്റെ എട്ടാം നാളിൽ അബ്രഹാം അവനെ പരിച്ഛേദന ചെയ്തതു മുതൽ എട്ടാം നാൾ പരിച്ഛേദന എന്ന നിയമം പ്രാബല്യത്തിൽ വരുന്നു (അപ്പോ. പ്ര. 7:2-10). ഒരു വ്യക്തിയുടെ ജനനം മുതൽ




വായനക്കാർക്ക്
ഹൃദയം നിറഞ്ഞ
പുതുവത്സര ആശംസകൾ
ഡോ. ഗീവർഗീസ് മാർ യൂലിയോസ്

എട്ടാം നാൾ പരിച്ഛേദന നടത്തി ആ വ്യക്തിക്ക് പേരിടണം. ഭാരതീയ രീതിയിൽ കുഞ്ഞിനെ പേർ ചൊല്ലി വിളിക്കുന്ന നാമകരണ സംസ്ക്കാരമാണ് ഇത്. വി. മാമോദീസായുടെ ക്രമത്തിൽ തൈലം കൂടാതെയുള്ള ആദ്യത്തെ മുദ്രണ സമയത്താണ് പൗരസ്ത്യ ഓർത്തഡോക്സ് സഭ ഒരു വ്യക്തിയ്ക്ക് പേര് നൽകി വിളിക്കുന്നത് എന്ന് ഓർമ്മിക്കാം.

നമ്മുടെ കർത്താവിനടുത്ത പെരുന്നാളുകളിൽ ചേലാകർമ്മ പെരുന്നാളിന്റെ പ്രാധാന്യം ഒരു പക്ഷേ കുറഞ്ഞ് ആ ദിവസത്തിന് വർഷാരംഭം എന്ന അമിത പ്രാധാന്യം പലപ്പോഴും കൊടുക്കുന്നതായി ശ്രദ്ധയിൽപെട്ടിട്ടുണ്ട്. ന്യൂ ഇയറിൽ (ജനുവരി 1) നന്നാകാനിരിക്കുന്ന ആത്മീയവേരില്ലാത്ത ചിലരുടെ കണ്ടുപിടുത്തമാണ് ഡിസം. 31-ന് രാത്രിയിൽ 12 മണിക്ക് വി. കുർബ്ബാന അർപ്പിച്ച് ലൈറ്റ് അണയ്ക്കുകയും വീണ്ടും കത്തിക്കുകയും ഒക്കെ ചെയ്യുന്ന പ്രതിഭാസം. അത്തരത്തിലുള്ള നാടകങ്ങൾ പ. സഭയുടെ ആരാധനാ പാരമ്പര്യത്തിൽ ഇല്ല എന്ന് പ്രത്യേകം ഓർക്കണം. പ. സഭയുടെ ആരാധനാ വർഷം ആരംഭിക്കുന്നത് കൂദോസ് ഈത്തോ പെരുന്നാളിലാണെന്ന് നാം കണ്ടുവല്ലോ.

അബ്രഹാമിൽ ആരംഭിച്ച ജഡിക പരിച്ഛേദന ക്രിസ്തുവിൽ പുതുക്കപ്പെടുമ്പോൾ നാം ആത്മിക പരിച്ഛേദന ഏറ്റവരായി ക്രിസ്തുവിൽ പുതിയ ഒരു ജനതയായി തീരുന്നുയെന്ന സത്യം വിശ്വാസികളെ ധ്യാനപൂർവ്വം പഠിപ്പിക്കേണ്ട ദിവസമാണിത്. അവ്വണ്ണം നമ്മെ വളർത്തിയ പിതാക്കന്മാരെയെല്ലാം ആ ദിവസത്തിൽ ഓർത്ത് പ. സഭയുടെ ഏറ്റവും വലിയ ഓർമ്മപെരുന്നാളായി ആ ദിവസം ആഘോഷിക്കുവാനാണ് പ. സഭ ആഹ്വാനം ചെയ്യുന്നത്. മറ്റ് പെരുന്നാൾ ദിനങ്ങൾ പോലെ പിതാക്കന്മാരുടെ പെരുന്നാൾ ക്രമത്തിൽ സന്ധ്യ മുതൽ നമസ്ക്കാരങ്ങൾ ആരംഭിച്ച് ഉച്ച വരെയുള്ള ക്രമം പൂർത്തീകരിച്ച് പെരുന്നാൾ ക്രമത്തിൽ വി. കുർബ്ബാന അർപ്പിച്ച് സെക്കുലർ പുതു വർഷത്തിലേയ്ക്ക് പ്രവേശിക്കുന്നതായിരിക്കും ഏറെ അഭികാമ്യം. ചുരുക്കത്തിൽ കർത്താവിന്റെ ചേലാകർമ്മപെരുന്നാളും പിതാക്കന്മാരുടെ ഓർമ്മപെരുന്നാളും കഴിഞ്ഞുള്ള പ്രാധാന്യം മാത്രമേ റോമൻ കലണ്ടർ പ്രകാരമുള്ള പുതുവത്സരത്തിന് കൊടുക്കേണ്ടതുള്ളു എന്ന് സാരം.

ജനുവരി മാസം മൂന്നാം തീയതി മലങ്കരസഭയെ സംബന്ധിച്ചിടത്തോളം ഏറെ പ്രാധാന്യമുള്ള ഒരു പെരുന്നാൾ (വലിയ നാൾ) ആണ്. വിദേശ മത മേൽകോയ്മകൾക്കെതിരെ മലങ്കര നസ്രാണികൾ മട്ടാഞ്ചേരിയിൽ സംഘടിച്ച് പ്രതിജ്ഞയെടുത്തതിന്റെ - കൂനൻകുരിശ് സത്യം - 367-ാം ഓർമ്മ നാം ആഘോഷിക്കുന്നു. ഒപ്പം മലങ്കരസഭയെ ഏറെ ചൈതന്യത്തോടെ അര നൂറ്റാണ്ടിലേറെ പരിപാലിച്ച പ. ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 56-ാം ഓർമ്മപെരുന്നാൾ സഭയുടെ ഇപ്പോഴത്തെ ആസ്ഥാനമായ ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽ വച്ച് നാം ആഘോഷിക്കുന്നു.

ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.





**Nativity icon by Fr. Zacharia Ninan (Zakher), Mar Baselios Asram, Njaliakuzhy.**



**കുന്നംകുളം സെന്റ് തോമസ് ഓർത്തഡോക്സ് പുത്തൻ പള്ളിയിൽ ക്രിസ്തുമസ്സ് ശുശ്രൂഷകളുടെ ഭാഗമായി നടന്ന തീജ്വാല ശുശ്രൂഷക്ക് കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് കാർമികത്വം വഹിക്കുന്നു.**



**കുഴിമറ്റം ബഥനി ആശ്രമത്തിൽ യൽദോ ശുശ്രൂഷകളെ തുടർന്ന് സി.സി. ചെറിയാനച്ചൻ രചിച്ച 'യേശുവിന്റെ ആത്മകഥ ഒന്നാം വാല്യം' എന്ന ഗ്രന്ഥത്തിന്റെ പ്രകാശനം ഫാ. ഡോ ടി. ജെ. ജോഷ്വാ, തോമസ് റമ്പാന് നൽകി കൊണ്ട് നിർവഹിച്ചു.**



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH






# മലങ്കരസഭയ്ക്ക് ആവശ്യം വ്യവസ്ഥാപിത സമാധാനം

ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലിത്ത

മലങ്കരസഭയിൽ നിലവിലിരിക്കുന്ന തർക്കങ്ങളുടെ പശ്ചാത്തലത്തിൽ സഭാ സമാധാന വിഷയങ്ങളിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ നിലപാട് സംബന്ധിച്ച് തെറ്റായ ധാരണകൾ പൊതുസമൂഹത്തിൽ പരന്നിട്ടുണ്ട്. ഇത് തിരുത്തപ്പെടേണ്ടതുണ്ട്. സഭയിൽ തർക്കങ്ങൾ അവസാനിപ്പിച്ച് അനുരഞ്ജനവും സമാധാനവും ഉണ്ടാകണം എന്നു തന്നെയാണ് മലങ്കരസഭ ആഗ്രഹിക്കുന്നത്. എന്നാൽ അത് വ്യവസ്ഥാപിതവും കൃത്യമായ നിയമ സാധുതയുള്ള ചട്ടക്കൂട്ടിലും ആയിരിക്കണം എന്ന് സഭയ്ക്ക് നിർബന്ധമുണ്ട്.

### ഭിന്നതയുടെ കാരണങ്ങൾ

എന്താണ് സഭാഭിന്നതയ്ക്കുള്ള കാരണം എന്ന് അന്വേഷിക്കേണ്ടത് ആവശ്യമാണ്. പ്രശ്നം സൃഷ്ടിക്കുന്നത് ആരാണ് എന്ന് വ്യക്തമായാലേ വീണ്ടും ഭിന്നതാസാധ്യത അടച്ച് സമാധാനസൃഷ്ടി സാധ്യമാകൂ. അതിനായി സഭയിലുണ്ടായ മൂന്ന് ഭിന്നതകൾ പഠന വിധേയമാക്കുന്നു.

### ഒന്നാമത്തെ ഭിന്നത

സഭയിൽ ആദ്യത്തെ വിഭജനം ഉണ്ടാകുന്നത് 1909-ൽ ആണ്. 1899-ലെ റോയൽകോടതി വിധിപ്രകാരം പരിശുദ്ധ പാത്രിയർക്കീസ് ബാവയ്ക്ക് മലങ്കര സഭയിൽ ഭൗതിക - ഭരണപരമായ (temporal - administrative) കാര്യങ്ങളിൽ ഇടപെടാൻ ആവില്ല. അദ്ദേഹത്തിന് ആത്മീക മേലന്വേഷണ അവകാശം മാത്രമേയുള്ളൂ. പാത്രിയർക്കീസിന്റെദ മലങ്കരസഭയിലെ സ്ഥാനം സംബന്ധിച്ച് വ്യക്തമായ തീർപ്പായിരുന്നു റോയൽ കോടതി വിധി. എന്നാൽ ഈ വിധിയിൽ അതൃപ്തനായ പാത്രിയർക്കീസ് കോടതിവിധി നിർവീര്യമാക്കി തന്റെ ഭരണാധികാരം വർധിപ്പിക്കുവാനായി അദ്ദേഹത്തിന്റെപ ഭൗതിക - ഭരണ അധികാരം സമ്മതിച്ചു കൊടുത്തുകൊണ്ടുള്ള ഉടമ്പടികൾ ഇടവകകളിൽ നിന്ന് എഴുതി വാങ്ങാൻ തുടങ്ങി. ഇതിന് സഭയിൽ പലയിടത്തുനിന്നും എതിർപ്പുണ്ടായി. സഭയുടെ ഉള്ളിൽ നിന്നുള്ള എതിർപ്പിന് പിന്നിൽ അന്നത്തെ മലങ്കര മെത്രാപ്പോലിത്ത ദിവന്നാസിയോസ് ആറാമൻ ആണ് എന്ന് ആരോപിച്ച് അദ്ദേഹത്തിന്റെയ നിലപാട് വിശദമാക്കുവാൻ അവസരം നല്കാതെയും വിചാരണ കൂടാതെയും പാത്രിയർക്കീസ് അദ്ദേഹത്തെ മുടക്കി. പാത്രിയർക്കീസിന്റെ നടപടിക്ക് നിയമ അംഗീകാരം കിട്ടാനായി മലങ്കര മെത്രാപ്പോലീത്തായ്ക്ക് എതിരേ ഇവിടെ പാത്രിയർക്കീസ് അനുകൂലികൾ വ്യവഹാരം ആരംഭിച്ചു. അര നൂറ്റാണ്ട് ദീർഘിച്ച കേസ് സംബന്ധിച്ച് 1958 ൽ സുപ്രീം കോടതിയിൽ നിന്ന് അന്തിമ ഉത്തരവുണ്ടായി. കോടതി പാത്രിയർക്കീസിന്റെ1 മുടക്ക് അസാധുവും ഇടപെടൽ അനധികൃതവും ആയിരുന്നുവെന്ന് വിധിച്ചു. പാത്രിയർക്കീസ് മലങ്കര മെത്രാപ്പോലീത്ത ആയിരുന്ന മാർ ദിവന്നാസിയോസിനെ മുടക്കിയശേഷം ഇവിടെ സൃഷ്ടിച്ച സമാന്തരക്രമീകരണത്തിന് നിയമപ്രാബല്യവും കിട്ടിയില്ല എന്നു മാത്രമല്ല സഭയിലെ ഭിന്നതയുടെ സാഹചര്യത്തിൽ 1912ൽ മലങ്കരയിൽ സ്ഥാപിതമായ കാതോലിക്കേറ്റിന് നിയമപരമായി അംഗീകാരം ലഭിക്കുകയും ചെയ്തു. വിധിയെ തുടർന്ന് പാത്രിയർക്കീസ് മലങ്കരസഭാ നേതൃത്വത്തെ അംഗീകരിക്കുകയും പാത്രിയർക്കീസും കാതോലിക്കായും 1934 ലെ മലങ്കര സഭാ ഭരണഘടനയുടെ അടിസ്ഥാനത്തിൽ പരസ്പരം സ്വീകരിക്കുകയും സഭയിൽ സമാധാനം സംജാതമാവുകയും ചെയ്തു. ഇതായിരുന്നു പാത്രിയർക്കീസിന്റെ ഒന്നാം അനധികൃത ഇടപെടലിന്റെ പര്യവസാനം.

### രണ്ടാമത്തെ ഭിന്നത

1958 മുതൽ 1972 വരെ സഭയിൽ സമാധാനം പുലർന്നു. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിക്കപ്പെട്ടതോടെ ആത്മിക മേലന്വേഷണ ചുമതലയും പാത്രിയർക്കീസിന് നഷ്ടമായി. ഈയൊരു സാഹചര്യത്തിലാണ് പാത്രിയർക്കീസിന്റെ അധികാരം അസ്തമയ ബിന്ദുവിലെത്തി എന്നു കോടതി നിരീക്ഷിക്കുന്നത്. ഭരണഘടന വിവക്ഷിക്കുന്നതു പോലെ മലങ്കരസഭയിൽ ഭരണപരമായി ഇടപെടാൻ പാത്രിയർക്കീസിന് അവകാശമില്ലാതിരിക്കെ 1974 മുതൽ മേല്പട്ടക്കാരെ വാഴിച്ച് വിധി ലംഘനം ആരംഭിച്ചു. 1975 ൽ ശ്രേഷ്ഠ കാതോലിക്കായെയും വാഴിച്ചു. പരിശുദ്ധ കാതോലിക്കാ ബാവയെയും അന്നുണ്ടായിരുന്ന മേല്പട്ടക്കാരെയും പ. പാത്രിയർക്കീസ് ബാവ മുടക്കി. അങ്ങനെ സമാന്തര സഭാ സംവിധാനം ഉണ്ടാക്കി മലങ്കര സഭയിൽ പിളർപ്പ് സൃഷ്ടിച്ചു. തുടർന്ന് കീഴ്ക്കോടതി മുതൽ ആരംഭിച്ച വ്യവഹാരങ്ങൾ 1995-ൽ സുപ്രിംകോടതി വിധിയോടെ അവസാനിച്ചു. പാത്രിയർക്കീസിന്റെറ മുടക്കിന് നിയമ സാധുത കിട്ടിയില്ല.1934 ലെ മലങ്കരസഭാ ഭരണഘടന സഭയ്ക്ക് ബാധകമാണ്. പാത്രിയർക്കീസിന് ഭരണഘടന നല്കുന്ന സ്ഥാനമേയുള്ളൂ. കക്ഷികൾ ഭരണഘടന അംഗീകരിച്ച് ഒന്നാകുവാൻ വിധിയെഴുതി.

### മൂന്നാമത്തെ ഭിന്നത

1995-ലെ സുപ്രീംകോടതി വിധിയുടെ നടത്തിപ്പുമായി ബന്ധപ്പെട്ട് മലങ്കര അസോസിയേഷൻ വിളിച്ചു ചേർക്കാൻ സുപ്രിംകോടതി ഉത്തരവിടുകയും ജസ്റ്റിസ് മളിമഠിനെ അസോസിയേഷൻ യോഗത്തിന്റെ. നിരീക്ഷകനായി കോടതി നിയമിക്കുകയും ചെയ്തു. ഇതിന്റെക അടിസ്ഥാനത്തിൽ 2002-ൽ കാതോലിക്കാ ബാവ വിളിച്ചു കൂട്ടിയ മലങ്കര അസോസിയേഷൻ പാത്രിയർക്കീസ് കക്ഷിയിലെ ഒരു വിഭാഗം ബഹിഷ്കരിച്ചു. തുടർന്ന് പാത്രിയർക്കീസ് അനധികൃതമായി വീണ്ടും കാതോലിക്കായെയും 30-ൽ അധികം മെത്രാന്മാരെയും വാഴിക്കുകയും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ എന്ന പേരിൽ പുതിയ ഒരു സഭക്ക് രൂപം കൊടുക്കുകയും ചെയ്തു. ഈ നടപടികളിലൂടെ വീണ്ടും കോടതി വിധിയും നിയമവും സഭാഭരണഘടനയും ലംഘിച്ചുകൊണ്ടുള്ള പ്രവർത്തനം പരിശുദ്ധ പാത്രിയർക്കീസ് ബാവയിൽ നിന്നും ഉണ്ടായി.

2017-ലെ സുപ്രിംകോടതി വിധി ഈ സംവിധാനത്തെ അനധികൃതമായി പ്രഖ്യാപിച്ചു. ഈ സമാന്തര സംവിധാനത്തിനും അതിന്റെ പ്രവർത്തനത്തിനും നിരോധനം ഏർപ്പെടുത്തി. ആ കോടതി വിധിയാണ് ഇപ്പോൾ പ്രാബല്യത്തിലിരിക്കുന്നത്. അതായത് 1909, 1975, 2002 എന്നീ വർഷങ്ങളിലെല്ലാം പരിശുദ്ധ അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവാ നാടിന്റെ, നിയമവും സഭയുടെ ഭരണഘടനയും ലംഘിച്ച് സഭയിൽ ഇടപെട്ടാണ് സഭയിൽ ഭിന്നതയുണ്ടാക്കിയത് എന്നതാണ് 1958-ലെയും 1995-ലെയും 2017-ലെയും കോടതി വിധിയിലെ നിഗമനം. പാത്രിയർക്കീസ് ബാവായുടെ അനധികൃത ഇടപെടലിൽ അദ്ദേഹത്തിന്റെ ഭാഗം ചേർന്നവരാണ് ഇവിടത്തെ പാത്രിയർക്കീസ് പക്ഷം. പാത്രിയർക്കീസ് ബാവായുടെ അവ്യവസ്ഥാപിതമായ ഇടപെടലും അതിനെ അനുകൂലിക്കുന്ന മലങ്കരസഭയിലെ വിഭാഗവും സൃഷ്ടിക്കുന്ന പ്രശ്നവുമാണ് സഭയിലെ ഭിന്നത എന്നാണ് കോടതി വിധിയിൽനിന്നു വ്യക്തമാകുന്നത്. കോടതി പരിഹരിച്ച തർക്കങ്ങൾ വിധിക്ക് ശേഷവും ഉന്നയിക്കുന്നതാണ് പ്രശ്നം നിലനിൽക്കുന്നതിന്റെ കാരണം.

### പാത്രിയർക്കീസ് പക്ഷം ഉയർത്തുന്ന തർക്കങ്ങൾ

1. 1934-ലെ സഭാഭരണഘടന തങ്ങൾ അംഗീകരിക്കില്ല. എന്നാൽ 1958-ലെ കോടതിവിധി പ്രകാരം ഇത് അംഗീകൃത ഭരണഘടനയാണ്. 1958-ലെ യോജിപ്പിനു ശേഷം അന്നത്തെ പാത്രിയർക്കീസ് കക്ഷിയിലെ എല്ലാ മേല്പട്ടക്കാരും ഇത് അംഗീകരിച്ചതാണ്. 1967-ൽ മുൻ പാത്രിയർക്കീസ് കക്ഷി പ്രതിനിധികളും കൂടി ചേർന്ന് ഭരണഘടന പരിഷ്കരിച്ചു. 1958-75 കാലഘട്ടത്തിൽ യോജിച്ച

സഭയുടെ ഭരണഘടനയായി ഇതു പ്രാബല്യത്തിലിരുന്നു. 1995 വിധിപ്രകാരം ഇന്നത്തെ ശ്രേഷ്ഠ കാതോലിക്ക ഉൾപ്പെടെ പാത്രിയർക്കീസ് കക്ഷിയിലെ എല്ലാ മേല്പട്ടക്കാരും ഈ ഭരണഘടന അംഗീകരിച്ച് കോടതിയിൽ സത്യവാങ്മൂലം കൊടുത്തിട്ടുണ്ട്. ഇനി ഇത് തർക്കവിഷയമാക്കുന്നതിൽ ധാർമ്മികവും നിയമപരവുമായ ന്യായം ഇല്ല.

2. സുപ്രീംകോടതി വിധികൾ പാത്രിയർക്കീസ് കക്ഷിക്ക് സ്വീകാര്യമല്ല. ഇന്ത്യൻ ജുഡീഷറി അഴിമതി നിറഞ്ഞതാണ് എന്നും 2017-ലെ വിധി പണസ്വാധീനത്തിലും കോർപറേറ്റുകളുടെ ഇടപെടലിലും ഉണ്ടായതാണ് എന്നും പരസ്യ പ്രസ്താവനകൾ മേല്പട്ടക്കാർ നടത്തിയിരിക്കുകയാണ്. എന്നാൽ ജുഡീഷറിയെയും അതിന്റെ തീർപ്പുകളെയും ധിക്കരിച്ചുകൊണ്ട് ജനാധിപത്യ സംവിധാനത്തിൽ പ്രശ്നപരിഹാരം ഉണ്ടാക്കുവാൻ സാധിക്കുകയില്ല.

3. ഓർത്തഡോക്സ് സഭ പാത്രിയർക്കീസിനെ അംഗീകരിക്കുന്നില്ല എന്നതാണ് മറ്റൊരു തർക്കവിഷയം. എന്നാൽ അന്ത്യോഖ്യ പാത്രിയർക്കിസിന്റെ സ്ഥാനം ഭരണഘടനയിൽ ഉറപ്പിക്കപ്പെട്ട ഒന്നാണ്. അത് മാറ്റുന്നതിന് മലങ്കര സഭ ഒരിക്കലും ശ്രമിച്ചിട്ടില്ല. സഭാ ഭരണഘടനയിൽ ഉള്ളതിലധികം സ്ഥാനം പാത്രിയർക്കിസിനില്ല എന്ന് കോടതിയും പ്രസ്താവിക്കുന്നു. നിയമാനുസൃതം വാഴിക്കപ്പെട്ട കാതോലിക്കായെ പാത്രിയർക്കീസ് അംഗീകരിക്കാതെ ബദൽ സംവിധാനം സൃഷ്ടിച്ച് നിലനിർത്തിയിരിക്കുന്നതാണ് പ്രശ്നകാരണം.

4. പാത്രിയർക്കീസ് കക്ഷിക്കാർക്കു ഭൂരിപക്ഷമുള്ള ഇടവകപള്ളികൾ അവർക്ക് വിട്ടുകിട്ടണം എന്നും ഇടവകയിലെ അംഗങ്ങൾക്ക് ജനസംഖ്യാടിസ്ഥാനത്തിൽ പങ്കിടണം എന്നതുമാണ് മറ്റൊരു തർക്കവിഷയം. എന്നാൽ ഈ ആവശ്യം ഉന്നയിച്ച് പാത്രിയർക്കീസ് പക്ഷം സുപ്രീം കോടതിയിൽ ക്ലാരിഫിക്കേഷൻ പെറ്റിഷനുമായി പോയതാണ്. കോടതി പിഴയടപ്പിച്ച് അതു തള്ളുകയായിരുന്നു. സുപ്രീംകോടതി വിധിപ്രകാരം മലങ്കര സഭാ സ്വത്തുക്കൾ ഒരു ട്രസ്റ്റാണ്. അതുകൊണ്ട് പള്ളികൾ ട്രസ്റ്റിൽ നിന്ന് അന്യപ്പെടുത്താനോ പങ്കിടുവാനോ നിയമം അനുവദിക്കുന്നില്ല. ആയതിനാൽ ഹിതപരിശോധന നടത്തി പള്ളികൾ പങ്കിടുന്നത് നിയമ വിരുദ്ധമാണ് .

5. സർക്കാർ പാത്രിയർക്കീസ് കക്ഷിയുടെ സംരക്ഷണത്തിനായി നിയമനിർമാണം ചെയ്യണം എന്നാണ് മറ്റൊരു ആവശ്യം. എന്നാൽ ഈ വിഷയവും കോടതിയുടെ പരിഗണനയിൽ വന്നിട്ട് തള്ളിയതാണ്. കോടതിവിധിപ്രകാരമല്ലാതെ പ്രശ്നം തീർക്കുവാൻ ഭരണകൂടത്തിന് അധികാരമില്ല എന്ന സുപ്രീം കോടതി വിധി നിലനില്ക്കെ സർക്കാരിന് നിയമപരമായി പാത്രിയർക്കീസ് കക്ഷിയുടെ സംരക്ഷണത്തിനായി നിയമനിർമാണം നടത്തുവാൻ അനുവാദമില്ല.

സഭയിൽ സമാധാനം ഉണ്ടാകണം എന്നാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ നിലപാട്. എന്നാൽ അത് വ്യവസ്ഥാപിതമായിരിക്കണം എന്നു മാത്രം. മാത്രമല്ല അത് കോടതിവിധിയുടെ ചട്ടക്കൂട്ടിലും, സഭാ ഭരണഘടനയ്ക്ക് വിധേയമായിട്ടും ആയിരിക്കണം. അതുകൊണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവ കോടതിവിധിയും ഭരണഘടനയും അംഗീകരിച്ച് സഭയിൽ അനധികൃത ഇടപെടൽ അവസാനിപ്പിക്കാൻ തയാറാവണം. മലങ്കരസഭാ ഭരണഘടനപ്രകാരമുള്ള സ്ഥാനം പാത്രിയർക്കീസ് ബാവായ്ക്ക് നൽകും. പാത്രിയർക്കീസ് ബാവായ്ക്ക് ഭരണഘടന പ്രകാരമുള്ള ആദരവ് നല്കാത്തതിന്റെഭ പേരിലല്ല സഭ ഭിന്നിച്ചത്. പാത്രിയർക്കീസ്ബാവ സഭയിൽ അനധികൃതമായി ഇടപെട്ടുകൊണ്ടിരുന്നതാണ് സഭയിൽ പിളർപ്പുണ്ടാക്കിയത്. അതുകൊണ്ട് അദ്ദേഹത്തിന്റെ നടപടിയിൽ തിരുത്തുണ്ടാകണം. സഭാ ഭരണഘടന വിഭാവനം ചെയ്യുന്ന രീതിയിൽ യോജിച്ച് ഒന്നാകണം എന്നതാണ് മലങ്കര സഭയുടെ നിലപാട്. ഐക്യസഭയിൽ സഭയിലെ സ്ഥാനികൾക്കും അംഗങ്ങൾക്കും ഭരണഘടന നല്കുന്ന അവകാശ സംരക്ഷണം നിയമമാകയാൽ അവ പാലിക്കപ്പെടും. പാലിക്കപ്പെടാതിരുന്നാൽ നിയമപരമായ പരിഹാരം തേടാനുള്ള സാധ്യത നിലനിൽക്കുന്നു.





**ചേപ്പാട് സെന്റ് ജോർജ്ജ് വലിയ പള്ളിയിൽ യൽദോപ്പെരുന്നാളിന് കൽക്കട്ടാ ഭദ്രാസന ഇടയൻ ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ മുഖ്യകാർമികത്വം വഹിച്ചു.**



**കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ക്രിസ്തുമസ് ദിനാഘോഷം നുഹ്റോ ദ് ബേത്‌ലഹം-4 കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ ജീവകാരുണ്യ സ്ഥാപനങ്ങളിൽ ഒന്നായ കൂത്താട്ടുകുളം പ്രതീക്ഷ ഭവനിലെ അന്തേവാസികളോടൊപ്പം ആഘോഷിച്ചപ്പോൾ.**



**ഡൽഹി ഓർത്തഡോക്സ് മീഡിയയുടെ ദ്യുതിയുദയം എന്ന ഷോർട്ട് ഫിലിം ഡൽഹി മെത്രാപ്പോലീത്താ യൂഹാനോൻ മാർ ദിമിത്രിയോസ് യൂട്യൂബിൽ പബ്ലിഷ് ചെയ്തു, ഫാ. അജു എബ്രഹാം, സഹവികാരി ഫാ. ജെയ്സൺ ജോസഫ്, ഈ പരിപാടിക്ക് ചുക്കാൻ പിടിച്ച പ്രോഗ്രാം കൺവീനർ ജോജി നൈനാൻ എന്നിവർ സമീപം.**

"നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമി ദ്രോഹിയോ ആയിത്തീരുന്നതല്ല."

"ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊൾകയും ഒരു അനുഗ്രഹരൂപമായി അതു നമുക്കു തിരികെ ലഭിക്കുകയും ചെയ്യും."

– പ. പരുമല തിരുമേനി

# ലോകത്തിന് വെളിച്ചമായുദിച്ചു

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

**ആമുഖം**

സഭയുടെ ആരാധനാ വർഷ (Liturgical Year) ത്തെ ഏഴു കാലങ്ങളായി (Liturgical Seasons) തിരിച്ചിരിക്കുന്നു.

1. സദ്വാർത്താ കാലം.
2. തിരുജനന-ഉദയ കാലം.
3. വലിയ നോമ്പ് കാലം.
4. ഉയിർപ്പ് കാലം.
5. പെന്തിക്കോസ്തി കാലം.
6. ശ്ലീഹാ കാലം.
7. സ്ലീബാ കാലം.

ഈ ലേഖനം കുറിക്കുന്നത് തിരുജനന-ഉദയകാലത്താകയാൽ ഈ ആരാധനാകാലത്ത് സ്വാഭാവികമായും മനസിൽ ഉയർന്നു വരുന്ന ചിന്തകൾ പങ്കുവയ്ക്കാനാണ് ഉൾപ്രേരണ. തിരുജനന-ഉദയകാലത്തെ മുഖ്യപ്രമേയം ലോകത്തിന്റെ വെളിച്ചമായ യേശു എന്ന് സംക്ഷേപിച്ച് പറയാം. ഈ ആരാധനാകാലത്ത് സഭ ആഘോഷിക്കുന്ന രണ്ട് പെരുന്നാളുകൾ നമ്മുടെ കർത്താവിന്റെ തിരുജനന പെരുന്നാളും (യൽദോ) നമ്മുടെ കർത്താവിന്റെ സ്നാനത്തെ അനുസ്മരിക്കുന്ന ദനഹാ അഥവാ ഉദയത്തിന്റെ പെരുന്നാളും ആകുന്നു. തിരുജനനപ്പെരുന്നാളിലെ വേദ വായനകളിലും തീജ്ബാലയുടെ ശുശ്രൂഷാകർമ്മത്തിലും വെളിച്ചം ഒരു പ്രധാന പ്രമേയമായി വരുന്നു. ഉദയപ്പെരുന്നാൾ (ദനഹാ) സംബന്ധിച്ചാകട്ടെ, ആ നാമകരണത്തിൽ തന്നെ വെളിച്ചം ഒരു മുഖ്യ വിഷയമായി വരുന്നുണ്ടല്ലോ. മുൻ സൂചിപ്പിച്ചപ്രകാരം തിരുജനന-ഉദയകാലത്തെ മുഖ്യപ്രമേയമായ പ്രകാശത്തിന് ആധാരമായും ഈ ആരാധനാകാലത്ത് ആകമാനം അന്തർധാരയായും വരുന്ന ഒരു വേദശകലം ഉദ്ധരിക്കട്ടെ, "ഇരുട്ടിൽ നടന്ന ജനം വലിയോരു വെളിച്ചം കണ്ടു; അന്ധതമസുള്ള ദേശത്ത് പാർത്തവരുടെ മേൽ പ്രകാശം ശോഭിച്ചു" (യശ. 9:2). ഈ പ്രവചന ഭാഗം തിരുജനനപ്പെരുന്നാളിലാണ് വായിക്കുന്നതെങ്കിലും വിശുദ്ധ മത്തായി ശ്ലീഹാ ഈ ഭാഗം നമ്മുടെ കർത്താവ് സ്നാനം സ്വീകരിച്ച ശേഷം പരസ്യശുശ്രൂഷ ആരംഭിക്കുന്ന സന്ദർഭം വിവരിക്കുമ്പോൾ ഉദ്ധരിക്കുന്നു (മത്തായി 4:15). യഥാർത്ഥത്തിൽ, ആദിമസഭ നമ്മുടെ കർത്താവിന്റെ ജനനവും സ്നാനവും ദനഹാ (ഉദയം) എന്ന പേരിൽ ഒറ്റ പെരുന്നാളായി ആഘോഷിച്ചു. പിൽക്കാലത്ത് മാത്രമാണ് രണ്ടു പെരുന്നാളായി തീർന്നത് എന്ന് സഭയുടെ ആരാധനാ പാരമ്പര്യം പരിശോധിക്കുമ്പോൾ കാണാനാവും. തിരുജനന-ഉദയകാലത്ത് സഭ ക്രമീകരിച്ചിരിക്കുന്ന വേദവായനകളും അനുഷ്ഠാനങ്ങളും ഈ ആരാധനാകാലത്തെ മുഖ്യപ്രമേയം പ്രസ്പഷ്ടമാക്കുന്നവയത്രെ. അവയിൽ പ്രധാനമായവ ചുവടെ ചേർക്കുന്നു.

1. നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിൽ സന്ധ്യാനമസ്ക്കാരത്തോടു ചേർന്ന സുവിശേഷവായന യോഹന്നാൻ 1:1-17 വരെ അത്രെ. ഈ ഭാഗത്ത് വചനമായ ദൈവം മനുഷ്യരുടെ വെളിച്ചമായിരുന്നുവെന്നും ജഡമായിത്തീർന്ന വചനം നമ്മുടെ ഇടയിൽ പാർത്തു. ഞങ്ങളവന്റെ തേജസ് പിതാവിൽ നിന്ന് ഏകജാതനായവന്റെ തേജസ്സായി കണ്ടു എന്നും യോഹന്നാൻ സാക്ഷ്യപ്പെടുത്തുന്നു (യോഹന്നാൻ 1:4, 14). വീണ്ടും, "ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു" എന്ന് കർത്താവ് പ്രഖ്യാപിക്കുന്നതായി യോഹന്നാൻ തന്നെ രേഖപ്പെടുത്തുന്നു (8:12). നമ്മുടെ കർത്താവിന്റെ തിരുജനനം സംബന്ധിച്ച വിവരണം വിശുദ്ധ മത്തായിയും വിശുദ്ധ ലൂക്കോസും എഴുതുന്ന സുവിശേഷങ്ങളിൽ കാണുന്നുണ്ട്. എന്നാൽ വിശുദ്ധ മർക്കോസും വിശുദ്ധ യോഹന്നാനും എഴുതുന്ന സുവിശേഷങ്ങളിൽ കാണുന്നില്ല. അതേസമയം തന്നെ വിശുദ്ധ യോഹന്നാൻ നമ്മുടെ കർത്താവിന്റെ തിരുജനനത്തിന്റെയും മനുഷ്യാവതാരത്തിന്റെ തന്നെയും ആഴമായ പൊരുൾ 1:1-17 വരെ ഭാഗത്ത് സംക്ഷിപ്തമായി അവതരിപ്പിക്കുന്നു. അവിടെ വെളിച്ചം, തേജസ് എന്നീ പദങ്ങൾക്ക് വളരെ പ്രസക്തിയുള്ളതായി നാം കാണുന്നുമുണ്ട്.

2. തിരുജനനപ്പെരുന്നാളിൽ വിശുദ്ധ കുർബ്ബാനയ്ക്ക് വായിക്കുന്ന സുവിശേഷഭാഗം വി. മത്തായി 2:1-12 വരെ അത്രെ. വിദ്വാന്മാർ കിഴക്ക് കണ്ട നക്ഷത്രത്തെളിച്ചവും അതവരെ നയിച്ച് യേശു പിറന്നിടം വരെ കൊണ്ടുചെന്ന് എത്തിക്കുന്നതും വളരെ പ്രതീകാത്മവും അർത്ഥപൂർണ്ണവുമാകുന്നു. ലോകത്തിന്റെ പ്രകാശമായ ഉദയസൂര്യന്റെ ആഗമനം വിളിച്ചറിയിക്കുകയാണ് കിഴക്ക് കണ്ട നക്ഷത്രം. ഇതേപോലെ തന്നെ പ്രതീകാത്മകവും അർത്ഥപൂർണ്ണവുമാണ് വിശുദ്ധ ലൂക്കോസ് രേഖപ്പെടുത്തുന്നപ്രകാരം രക്ഷകൻ പിറന്നിരിക്കുന്നുവെന്ന സദ്വാർത്ത ആട്ടിടയരെ അറിയിക്കാൻ ദൂതനെത്തുമ്പോൾ കർത്താവിന്റെ തേജസ് അവരെ (ആട്ടിടയരെ) ചുറ്റിമിന്നി എന്നതും (ലൂക്കോസ് 2:9). ഈ വാക്യം തിരുജനനപ്പെരുന്നാളിലെ തീജ്ബാലയുടെ ശുശ്രൂഷയിൽ വായിക്കുന്ന സുവിശേഷഭാഗത്തുൾപ്പെടുന്നു (ലൂക്കോസ് 2:1-20).

3. നമ്മുടെ കർത്താവിന്റെ ജനനപ്പെരുന്നാളിലെ സുപ്രധാനമായ അനുഷ്ഠാനം തീജ്ബാലയുടെ ശുശ്രൂഷയത്രെ. മുൻപറഞ്ഞ എല്ലാ വേദഭാഗങ്ങളുടെയും പൊരുൾ ഈ കർമ്മത്തിലൂടെ അന്വർത്ഥമായിത്തീരുന്നു. വെളിച്ചമായുദിച്ച തേജോമൂർത്തിയായ നാഥനെ കാണാനുള്ള തീർത്ഥ യാത്രയാണ് ഈ ശുശ്രൂഷയോടു ചേർന്ന പ്രദക്ഷിണം. മനുഷ്യരുടെ വെളിച്ചമായി വന്ന വചനമാം ദൈവത്തെ (യോഹന്നാൻ 1:4), പിതാവിൽ നിന്നുള്ള ഏകജാതനായവന്റെ തേജസ്സായിക്കണ്ട വചനമാം ദൈവത്തെ (യോഹന്നാൻ 1:14) തേടിയുള്ള യാത്ര. കിഴക്കു കണ്ട നക്ഷത്രത്താൽ നയിക്കപ്പെട്ട വിദ്വാന്മാരൊപ്പം ഉദയസൂര്യനായ നാഥനെ കണ്ടു കാഴ്ചയർപ്പിക്കാനുള്ള അനുയാത്ര. എല്ലാ പ്രദക്ഷിണങ്ങളും ദൈവസന്നിധിയിൽ നിന്ന് - ദേവാലയത്തിൽ നിന്ന് - ദൈവസിംഹാസനത്തിന് (ത്രോണോസ്സ്) മുമ്പിൽ നിന്ന് പുറപ്പെട്ട് ദൈവസന്നിധിയിലെത്തിച്ചേരുന്ന പ്രയാണമാകുന്നു എന്നോർക്കാം. പ്രകാശത്തിൽ നിന്ന് പ്രകാശപൂർണ്ണതയിലേക്കുള്ള ജീവിതയാത്രയുടെ പ്രതീകമാണ് പ്രദക്ഷിണം. ഇവിടെ പ്രതീകം ഒരേസമയം സൂചികയും ജീവിതം തന്നെയുമായി ആദ്ധ്യാത്മികാന്വേഷിക്ക് അനുഭവപ്പെടുകയായി.

4. തിരുജനനം (യൽദോ) ഉദയം (ദനഹോ) തന്നെ എന്ന് പിതാക്കന്മാർ കാണുന്നു. തിരുജനനപ്പെരുനാൾ പഴയനിയമ വായനയിൽ യശ. 9:1-7 ഉൾപ്പെടുത്തിയിരിക്കുന്നതു തന്നെ ഇതിന് തെളിവായി ചൂണ്ടിക്കാണിക്കാം. യശ. 9:2-ൽ 'പ്രകാശം ശോഭിച്ചു' എന്ന പ്രയോഗത്തിൽ സുറിയാനി പരിഭാഷയിൽ 'ദനഹോ' എന്നതിന്റെ ക്രിയാരൂപം കൊടുത്തിരിക്കുന്നു. വിശുദ്ധ മത്തായി ഈ പ്രവചനഭാഗം ഉദ്ധരിക്കുന്നിടത്തും (4:15) സുറിയാനി പരിഭാഷയിൽ ദനഹോ തന്നെ ക്രിയാരൂപമായി ഉപയോഗിച്ചിരിക്കുന്നു. യശ. 9:2-ന്റെ സ്വാധീനം കർത്താവിന്റെ മുന്നോടിയായ യോഹന്നാന്റെ പിതാവ് സഖറിയായുടെ പ്രവചനഗീതത്തിലും കാണാൻ കഴിയും, ഈ ഗീതത്തിലെ പ്രസക്തഭാഗം ലൂക്കോസ് 1:78, 79 എന്നീ വാക്യങ്ങളാകുന്നു, "ഇരുളിലും മരണനിഴലിലും ഇരിക്കുന്നവർക്ക് പ്രകാശിച്ചു, ... ആ ആർദ്രകരുണയാൽ ഉയരത്തിൽ നിന്ന് ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു." ഇവിടെ പ്രകാശിച്ചു എന്ന പദത്തിന് ഗ്രീക്കു മൂലത്തിൽ ഉദയം എന്നതിന്റെ ഗ്രീക്കു തത്സമമായ എപ്പിഫനി എന്ന പദത്തിന്റെ ക്രിയാരൂപവും ഉദയം എന്ന പദത്തിന് സുറിയാനി പരിഭാഷയിൽ ദനഹോ എന്നും ഉപയോഗിച്ചിരിക്കുന്നു. സഖറിയാവിന്റെ പ്രവചനഗീതത്തിൽ ഈ വാക്കിലൂടെ യേശുവിന്റെ ജനനം പ്രധാനമായും, യേശുവിന്റെ രക്ഷാകരജീവിതവും പ്രവർത്തനവും പൊതുവായും സൂചിപ്പിക്കുന്നു എന്ന് പറയാം. ഈ വിശകലനത്തിലൂടെ യേശുവിന്റെ തിരുജനനത്തെ ഉദയമായി പിതാക്കന്മാർ കണ്ടിരുന്നു എന്ന് വെളിവായി വരുന്നു. അതേസമയം തന്നെ യൽദോയും ദനഹോയും ഒരു പെരുനാളിന്റെ രണ്ടു ഭാഗങ്ങളായി രണ്ടു ദിനങ്ങളിൽ (ഡിസംബർ 25, ജനുവരി 6) ആഘോഷിക്കുന്നു എന്നും നാം തിരിച്ചറിയണം.

5. നമ്മുടെ കർത്താവിന്റെ സ്നാനവും ഉദയം തന്നെ. യോർദ്ദാൻ നദിയിൽ സ്നാനം സ്വീകരിക്കുന്നതോടെ ലോകത്തിന് വെളിച്ചമായി കർത്താവ് കാണപ്പെടുകയായി, കടന്നുവരികയായി. ഇത് യശ. 9:2-ലെ പ്രവചന പൂർത്തീകരണമായി വിശുദ്ധ മത്തായി വ്യാഖ്യാനിക്കുന്നു (4:14, 15). മുക്കുവ സഹോദരരായ പത്രോസിനെയും അന്ത്രയോസിനേയും യാക്കോബിനേയും യോഹന്നാനേയും തുടർന്ന് ഫീലിപ്പോസിനേയും നഥനയേലിനേയും യേശു അഭിമുഖീകരിക്കുന്നു, വിളിക്കുന്നു, അവർ അവനെ അനുഗമിക്കുന്നു. ദനഹാപ്പെരുന്നാളിനു ശേഷമുള്ള ഞായറാഴ്ചകളിലെ സുവിശേഷ വായനകൾ ഇതു സംബന്ധിച്ചത്രെ (മത്തായി 4:17-22; യോഹ. 1:35-51). വള്ളവും വലയും വിട്ട് വീടിനേയും വീട്ടാരേയും ഉപേക്ഷിച്ച് തന്നെ അനുഗമിക്കുന്ന ശിഷ്യരോട്, 'ലോകത്തിന്റെ വെളിച്ചമായ എന്നോടു ചേർന്നു നടക്കുന്ന നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു' എന്ന് കർത്താവ് കല്പിക്കുന്നു (യോഹ. 8:12; മത്തായി 5:14). ലോകത്തിന്റെ വെളിച്ചമായുദിച്ച യേശുവിനെ സ്വീകരിച്ച് സ്വയം വെളിച്ചമാവുക; ഒരു കൈത്തിരിയായി പുറപ്പെട്ട് ലോകത്തിന് വെളിച്ചമാവുക.

6. നാം സ്വീകരിക്കുന്ന വിശുദ്ധ മാമോദീസാ വീണ്ടും ജനനമാണല്ലോ. ഇത് ഉദയവും പ്രകാശനവുമായി വിവരിക്കുന്ന ഭാഗങ്ങൾ വിശുദ്ധ മാമോദീസാ ശുശ്രൂഷയിൽ കാണാനാവും. ഉദാഹരണമായി, 'മേലുള്ള സൈന്യങ്ങളുടെ ദൈവമായ കർത്താവേ, ദിവ്യോപദേശം സ്വീകരിക്കുന്ന ഈ ദാസനെ/ദാസിയെ അനുഗ്രഹിക്കേണമേ. ഈ ലോക വ്യർത്ഥതയെ ഗ്രഹിക്കത്തക്കവണ്ണം ഇവന്റെ/ഇവളുടെ മനോനയനങ്ങളെ പ്രകാശിപ്പിക്കണമേ' എന്ന് പ്രാർത്ഥിക്കുന്നു. വീണ്ടും സ്നാനാർത്ഥിയുടെ നാമം ജീവന്റെ പുസ്തകത്തിൽ എഴുതണമേ എന്നപേക്ഷിച്ചുകൊണ്ട് ഇങ്ങനെ പ്രാർത്ഥിക്കുന്നു, "പ്രകാശദാതാവും ആത്മശരീരങ്ങളെ പ്രകാശിപ്പിക്കുന്നവനും അന്ധകാരത്തിൽ നിന്നും പ്രകാശം ഉദിക്കുവാൻ അരുളിച്ചെയ്യുകയും ഞങ്ങളുടെ ഹൃദയങ്ങളിൽ ഉദിക്കുകയും ചെയ്തവനുമായ ... കരുണയുള്ള കർത്താവേ, വിശുദ്ധമായ ആഹ്വാനത്താൽ അന്ധകാരത്തിൽ നിന്നും മാർഗ്ഗഭ്രംശത്തിൽ നിന്നും നിന്റെ യഥാർത്ഥ ജ്ഞാനത്തിലേക്ക് (പ്രകാശത്തിലേക്ക്) നീ ഇപ്പോൾ വിളിച്ചിരിക്കുന്ന ഈ ദാസന്റെ/ദാസിയുടെ നാമം നിന്റെ ജീവഗ്രന്ഥത്തിൽ എഴുതണമേ. സ്നാനാർത്ഥിയെ ദിവ്യോപദേശത്തിലൂടെ അറിവിന്റെ പ്രകാശത്തിലേക്ക് നയിക്കുന്ന ഒരു ഘട്ടം സഭ വേർതിരിച്ചിരിക്കുന്നു. അതിന്റെ പരിസമാപ്തിയാണ് സ്നാന സന്ദർഭത്തിലുള്ള പേർ ചാർത്തൽ. ഇങ്ങനെ സ്നാനം സ്വീകരിച്ചയാളിനെ **പ്രകാശിതൻ** എന്നു വിളിച്ചിരിക്കുന്നു (എബ്രായർ 6:4). നമ്മുടെ കർത്താവിന്റെ സ്നാന സന്ദർഭം പരിശുദ്ധ ത്രിത്വത്തെക്കുറിച്ചുള്ള അറിവ് ലോകത്തിന് വെളിപ്പെടുകയായിരുന്നു (ഉദിക്കുകയായിരുന്നു). "നീ എന്റെ പ്രിയ പുത്രൻ; നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു" എന്ന് അരുളിച്ചെയ്യുന്ന പിതാവിന്റെ സാന്നിധ്യം; (മർക്കോസ് 1:11) യോർദ്ദാൻ നദിയിൽ ഇറങ്ങി സ്നാനം സ്വീകരിക്കുന്ന പുത്രന്റെ സാന്നിധ്യം; പ്രാവിന്റെ രൂപത്തിൽ പൊരുന്നി ഇറങ്ങി പുത്രന്റെമേൽ നിവസിക്കുന്ന പരിശുദ്ധാത്മ സാന്നിധ്യം (മർക്കോസ് 1:10); ഇങ്ങനെ പിതൃപുത്ര പരിശുദ്ധാത്മാവാം ത്രിയേക ദൈവത്തെക്കുറിച്ചുള്ള അറിവുദിക്കുന്ന നിമിഷമാണ് കർത്താവിന്റെ സ്നാന സന്ദർഭം. ഓരോ ഭക്തനും/ഭക്തയും വിശുദ്ധ സ്നാനത്തിലൂടെ ഈ അറിവിന്റെ വെളിച്ചത്തിലേക്ക് ഉപനയിക്കപ്പെടുന്നു. ഇക്കാരണത്താൽ കർത്താവിന്റെ സ്നാനവും ഭക്തന്റെ സ്നാനവും ഉദയം (ദനഹാ) തന്നെ. ഇങ്ങനെ കർത്താവിന്റെ തിരുജനനവും സ്നാനവും ഉദയമായി (ദനഹാ) ഭവിക്കുന്നു.

**ഉപസംഹാരം**

ജനനം – വീണ്ടും ജനനം (സ്നാനം), പിൻഗമനം – ശിഷ്യത്വം, ഉദയം – പ്രകാശനം എന്നീ പദങ്ങളുടെ ചേരുവകളും അവയിൽ നിന്നുൽപന്നമാവുന്ന ആശയങ്ങളും ആഹ്വാനങ്ങളും താളലയ നിബദ്ധമായൊഴുകുന്ന കാവ്യമായി, സംഗീതമായി, ആധ്യാത്മികാസ്വാദനമായി അനുഭവപ്പെടുന്നു. ആരാധനാകാലങ്ങളിലെ വേദവായനകളും അനുഷ്ഠാനങ്ങളും അവയെ ആധാരമാക്കി പിതാക്കന്മാരെഴുതുന്ന അനുധ്യാനങ്ങളും ആലോചനകളും ഭക്തർക്ക് അത്യന്തം സുന്ദരവും ആകർഷണീയവുമായിത്തീരുന്നു. തിരുജനന-ഉദയകാലത്തെ സംബന്ധിച്ച സൂക്ഷ്മവും സ്വച്ഛവുമായ പഠനം ഈ തിരിച്ചറിവ് ഉറപ്പിക്കുന്നതിന് നമ്മെ സഹായിക്കും. ആത്മീയോൽക്കർഷത്തിലേക്ക് നയിക്കും.





**ഊരമന ഗലീലാകുന്ന് സെന്റ് മേരീസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാന അംഗങ്ങൾ കണ്ടനാട് വെസ്റ്റ് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ സേവേറിയോസിന് ക്രിസ്മസ് ആശംസകൾ നേർന്നു കൊണ്ട് പ്രത്യാശ ഭവൻ സന്ദർശിച്ചു. ഇടവക വികാരി ഫാദർ ഗീവർഗീസ് ജോൺസൺ സന്നിഹിതനായിരുന്നു.**



## ബഥേൽകുന്നിൽ ക്രിസ്തുമസ് ആഘോഷം

കുന്നംകുളം: അയ്യംപറമ്പ് ബഥേൽകുന്നിലെ പ. ബസേലിയോസ് മാർ ത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവായുടെ ഭവനദാന പദ്ധതിയിലെ വീടുകളിൽ ക്രിസ്തുമസ് ആഘോഷം സംഘടിപ്പിച്ചു. സഭയുടെ അഹമ്മദാബാദ് ഭദ്രാസനാധിപനും കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്തയുമായ ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് ആഘോഷ പരിപാടികൾ ഉദ്ഘാടനം ചെയ്തു. കുന്നംകുളം ഭദ്രാസന സെക്രട്ടറിയും പ്രോജക്ട് ഡയറക്ടറുമായ ഫാ. ജോസഫ് ചെറുവത്തൂർ അധ്യക്ഷനായിരുന്നു. സഭാ മാനേജിംഗ് കമ്മിറ്റി അംഗം പി. യു. ഷാജൻ, കമ്മറ്റി അംഗം സി. കെ. മോഹൻ എന്നിവർ ആശംസകൾ അർപ്പിച്ചു. ഹൗസിങ്ങ് പ്രൊജക്ടിലെ ഇരുപത്തിരണ്ട് ഭവനങ്ങളിലെ അന്തേവാസികൾ പരിപാടികളിൽ സംബന്ധിച്ചു. ഭവനങ്ങളിലെ കുട്ടികൾ കരോൾ ഗാനങ്ങൾ പാടി. പദ്ധതിയിൽ ഉൾപ്പെട്ട ഭവനങ്ങളിലേക്ക് ക്രിസ്തുമസ് കേക്കും, ക്രിസ്തുമസ് കിറ്റും വിതരണം ചെയ്തു. ഫാ. ഗീവർഗ്ഗീസ് വർഗ്ഗീസ് സ്വാഗതവും, സ്റ്റീഫൻ പുലിക്കോട്ടിൽ നന്ദിയും പറഞ്ഞു.

ലേഖനം

# അമലം വിമലം: വാക്കും വിശുദ്ധിയും


## ഫാ. ഡോ. കെ. എം. ജോർജ്


നല്ല ആരോഗ്യമുള്ള സുഭഗമായ ശരീരമുള്ള ആളുകളെ കാണാൻ എല്ലാവർക്കും ഇഷ്ടമാണ്. സിനിമയിലും സ്പോർട്ട്സിലും ഗെയിംസിലുമൊക്കെ അങ്ങനെയുള്ള വ്യക്തികളെ നാം താരപദവിയിലേക്കുയർത്തി ആരാധനയോടെ നോക്കുന്നു.

എന്നാൽ അങ്ങനെയുള്ള വ്യക്തികളുടെ ശരീരം കീറിമുറിച്ച് അതിനുള്ളിലുള്ളതൊക്കെ കാണാൻ ആർക്കും പൊതുവെ ഇഷ്ടം കാണുകയില്ല. പോസ്റ്റ്മോർട്ടം നടത്തുന്ന ഫോറൻസിക് സർജന്മാരും മറ്റും ആമാശയവും കുടലുമെല്ലാം കീറി നോക്കാൻ നിർബന്ധിതരാണ്. സാധാരണക്കാരായ ആളുകൾക്ക് ആ കാഴ്ച കണ്ടാൽ അറപ്പും വെറുപ്പുമുണ്ടാകും. നാമെത്ര ആരാധിക്കുന്ന താരത്തിന്റെ സുന്ദരമായ ശരീരമാണെങ്കിലും അതാണവസ്ഥ.

സ്രഷ്ടാവ് കാരുണ്യപൂർവ്വം അങ്ങനെയുള്ള സംഗതികളെയെല്ലാം വളരെ മിനുസമുള്ളതും മൃദുലവുമായ ഒരു തോൽസഞ്ചിക്ക് അകത്താക്കിയാണ് നമ്മെയെല്ലാം നിർമ്മിച്ചിരിക്കുന്നത്. ആ സഞ്ചിയുടെ പുറത്ത് നാം പൗഡറിടുകയും പെർഫ്യൂമടിക്കുകയും ചായം തേക്കുകയും സ്വർണ്ണവും രത്നവും പട്ടുവസ്ത്രങ്ങളും അണിയുകയും ചെയ്യുന്നു.

നമ്മുടെ ചർമ്മാവരണം ഒരു മറപോലെയാണ്, അകത്തുള്ളതിനെയൊന്നും അത് തുറന്നു കാണിക്കുന്നില്ല. ആ തൊലിയെങ്ങാനും ഒന്നു പൊട്ടിയാൽ നമുക്ക് ആധിയാണ്. ആ വിടവിലൂടെ അകത്തുള്ളതൊക്കെ പുറത്തു ചാടുമെന്നും നാം ചിതറിപ്പോകുമെന്നുമാണ് നമ്മുടെ അബോധമനസ്സിന്റെ ഭയം. അതുകൊണ്ട് ആ തൊലിമറയിൽ വിടവും വിള്ളലും ഉണ്ടാകാതെ ഭദ്രമായി നാം സൂക്ഷിക്കുന്നു.

ഇതിൽ നിന്നാണ് നാം പരസ്പരം കുത്തി മുറിവേൽപ്പിക്കരുത് എന്ന സാർവ്വജനീനമായ ധാർമ്മിക തത്വം ഉണ്ടായത്. അമ്പാണെങ്കിലും വാളാണെങ്കിലും തോക്കാണെങ്കിലും അതുപയോഗിച്ച് അപരന്റെ ശരീരത്തെ കുത്തിക്കീറരുത്. എല്ലാ അക്രമവും മനുഷ്യശരീരത്തിന്റെ സുഭദ്രതയെ തകർത്ത് മനുഷ്യനെ കൊല്ലുന്നു.

ആധുനിക വൈദ്യശാസ്ത്രത്തിന്റെ അന്വേഷണം കഴിയുന്നിടത്തോളം എങ്ങനെ ശരീരം കീറാതെയും മുറിക്കാതെയും രോഗചികിത്സ നടത്താമെന്നതാണ് (Non-invasive procedures). ശരീരത്തിലെ തൊലി പൊട്ടിക്കാതെ, പലതരം സ്കാനിങ്ങും ലേസർ, ഗാമാ രശ്മികൾ തുടങ്ങിയവയും ഉപയോഗിച്ച്, ആന്തരാവയവങ്ങളിലും തലച്ചോറിലും ശസ്ത്രക്രിയ നടത്താനുള്ള ശ്രമങ്ങളാണ് അനതിക്രമ ശൈലിയിൽ നടക്കുന്നത്. എന്തിനാണ് ഇത്തരം വിദ്യകൾ അന്വേഷിക്കുന്നത് എന്നു ചോദിച്ചാൽ, അതിന്റെ മെഡിക്കൽ പ്രയോജനങ്ങളോടൊപ്പം, വൈദ്യശാസ്ത്രം മനുഷ്യശരീരത്തിന്റെ അഖണ്ഡതയെയും സുഭദ്രതയെയും ആദരിക്കുന്നു എന്നു വേണമെങ്കിൽ പറയാം. ചുരുക്കത്തിൽ അക്രമരഹിതവും ആദരപൂർവ്വവുമായ ഒരു ചികിത്സാ സമ്പ്രദായമാണ് ഉത്തമം.

ഇപ്പറഞ്ഞ കാര്യങ്ങൾക്ക് മനുഷ്യബന്ധങ്ങളിലും സമൂഹത്തിന്റെ സുസ്ഥിതിയിലും വളരെ പ്രസക്തിയുണ്ട്. എന്റെ അയൽക്കാരനും ഞാനും തമ്മിൽ തെളിഞ്ഞ സൗഹൃദബന്ധമാണെങ്കിൽ, അയാളുടെ പറമ്പിലെ മരങ്ങളിൽനിന്ന് കൊഴിയുന്ന ഇലകൾ എന്റെ മുറ്റത്തു പറന്നു വീണാലോ, അതിരിൽ നിൽക്കുന്ന തെങ്ങിലെ  തേങ്ങ എന്റെ പുരപ്പുറത്തു വീണാലോ ഒരിക്കലും അത് വഴക്കിലേക്ക് നയിക്കയില്ല. പരസ്പര സ്നേഹവും വിശ്വാസവും നല്ല അയൽബന്ധം കാത്തുസൂക്ഷിക്കാനുള്ള താൽപര്യവും രണ്ടുപേർക്കുമുള്ളതുകൊണ്ട് ഇത്തരം കൊച്ചു കാര്യങ്ങളെ അവർ എളുപ്പം പരിഹരിക്കും. തിരിച്ച് ഞങ്ങൾ തമ്മിൽ ശത്രുതയിലാണെങ്കിൽ, അയാളുടെ മുറ്റത്തെ പനിനീർച്ചെടിയിലെ പൂവിന്റെ ഒരിതൾ എന്റെ മുറ്റത്തു വീണാൽ മതി, അസഭ്യവർഷവും പ്രതികാരനടപടികളും ഉടൻ തുടങ്ങും. വാക്ശരങ്ങൾ മാത്രമല്ല, പഴയ ഗ്രാമീണശൈലിയിൽ വെട്ടുകത്തിയും കോടാലിയുമൊക്കെ രംഗപ്രവേശം ചെയ്യും. കൊലപാതകം വരെ സംഭവിക്കാം. ഇരുകൂട്ടരുടെയും കുടുംബമോ




**രണ്ടു സ്നേഹിതന്മാർ തമ്മിൽ എപ്പോഴെങ്കിലും പിണങ്ങിയാൽ, അതുവരെ മാന്യതയുടെ ചർമ്മാവരണത്തിൽ മറച്ചുവച്ചിരുന്ന അഴുക്കുകളെല്ലാം പുറത്തെടുക്കാം. നാടുനീളെ ഇത്തരം വിഴുപ്പലക്ക് രണ്ടു കൂട്ടരും നടത്തും. ഒരേ അമ്മയിൽ നിന്ന് ജനിച്ച "സഹ-ഉദരന്മാരാ"ണെങ്കിൽ പറയുകയും വേണ്ട. അന്യന്മാർ തമ്മിലുള്ള വൈരാഗ്യത്തെക്കാൾ കടുകട്ടിയാണ് സഹോദരന്മാർ തമ്മിൽ പിണങ്ങിയാൽ. വായിൽ വരുന്നതും ഭാവനയിൽ വിരിയുന്നതുമെല്ലാം പറയും. സത്യമോ അസത്യമോ എന്ന ഭേദമില്ല. സത്യാനന്തരം (post-truth) എന്ന വിശേഷണവും നൽകാം.**


കൂട്ടുകാരോ ഒക്കെ പക്ഷം ചേർന്നാൽ അത് നാടിന്റെ ശാപമായി മാറും.

രണ്ടു സ്നേഹിതന്മാർ തമ്മിൽ എപ്പോഴെങ്കിലും പിണങ്ങിയാൽ, അതുവരെ മാന്യതയുടെ ചർമ്മാവരണത്തിൽ മറച്ചുവച്ചിരുന്ന അഴുക്കുകളെല്ലാം പുറത്തെടുക്കാം. നാടുനീളെ ഇത്തരം വിഴുപ്പലക്ക് രണ്ടു കൂട്ടരും നടത്തും. ഒരേ അമ്മയിൽ നിന്ന് ജനിച്ച "സഹ-ഉദരന്മാരാ"ണെങ്കിൽ പറയുകയും വേണ്ട. അന്യന്മാർ തമ്മിലുള്ള വൈരാഗ്യത്തെക്കാൾ കടുകട്ടിയാണ് സഹോദരന്മാർ തമ്മിൽ പിണങ്ങിയാൽ. വായിൽ വരുന്നതും ഭാവനയിൽ വിരിയുന്നതുമെല്ലാം പറയും. സത്യമോ അസത്യമോ എന്ന ഭേദമില്ല. സത്യാനന്തരം (post-truth) എന്ന വിശേഷണവും നൽകാം.

ഇപ്പോൾ ഭൂഖണ്ഡങ്ങൾക്കപ്പുറത്ത് നിന്ന് സോഷ്യൽ മീഡിയയിലൂടെ വിഴുപ്പലക്ക് നടത്തുന്നവരുണ്ട് ധാരാളം. ഇതൊന്നും മാഞ്ഞുപോകുന്നില്ല. ദൈവത്തിന്റെ സന്നിധിയിൽ സർവ്വവും രേഖപ്പെടുന്ന മഹാഗ്രന്ഥത്തെക്കുറിച്ച് കുട്ടികളോട് പറഞ്ഞ് മാതാപിതാക്കളും സണ്ടേസ്കൂൾ അദ്ധ്യാപകരും പണ്ട് പേടിപ്പിക്കുമായിരുന്നു. എല്ലാം ദൈവം കാണും, ഓരോ വാക്കും രേഖപ്പെടുത്തും

എന്നൊക്കെ പറഞ്ഞത് അതീവ വിസ്മയത്തോടെയും ഭയത്തോടെയുമാണ് കേട്ടിരുന്നത്. ഇതിപ്പോൾ ദൈവമല്ല, മനുഷ്യന്റെ തന്നെ ഡിജിറ്റൽ സംവിധാനങ്ങൾ അത് ചെയ്യുന്നുണ്ട്. സാറ്റലൈറ്റ് കണ്ണുകളും സിസി ക്യാമറയും സ്മാർട്ട്ഫോണുമൊക്കെ രേഖപ്പെടുത്തുന്നത് നാം മായിച്ചാലും മാഞ്ഞുപോവുകയില്ല. അതുകൊണ്ട് തൽക്കാലത്തെ ആവേശത്തിലും അറിവില്ലായ്മയിലും പറഞ്ഞുപോകുന്നതും ചെയ്തുകൂട്ടുന്നതുമായ സകലവും പിന്നീട് വെളിപ്പെടും. 'നിഗൂഢമായതെല്ലാം പുറപ്പുറത്ത് ഘോഷിക്കപ്പെടും' എന്നു സുവിശേഷത്തിൽ യേശുതമ്പുരാൻ പറയുന്നത് ഓർക്കാം.

ജീവിതവ്യവഹാരത്തിൽ പലരോടും നമുക്കു വിയോജിക്കേണ്ടി വരും. ചിലരെ ധാർമ്മിക തത്വങ്ങളുടെ പേരിൽ എതിർക്കേണ്ടി വരും. മറ്റു ചിലരെ പരസ്യമായി വിമർശിക്കേണ്ടി വരും. എല്ലായ്പ്പോഴും മിണ്ടാതിരിപ്പാൻ സാമൂഹിക ഉത്തരവാദിത്തവും കടമകളും നമ്മെ അനുവദിക്കുകയില്ല. എങ്കിലും ശത്രുവിനെ കുറിച്ചാണെങ്കിലും ഉപയോഗിക്കുന്ന വാക്കുകൾ സഭ്യമായിരുന്നാൽ നല്ലതാണ്. എപ്പോഴെങ്കിലും അവരുമായി ഒത്തുതീർപ്പിലും അനുരഞ്ജനത്തിലും എത്തേണ്ടിവരുമെന്നും ഓർക്കാം.

സഭയിൽ പറയാൻ കൊള്ളാവുന്ന മാന്യമായ ഭാഷയ്ക്കാണ് സഭ്യമായ ഭാഷ എന്നു പറയുന്നത്. രാഷ്ട്ര വ്യവഹാരത്തിൽ 'പാർലമെന്ററി' എന്നു പറയുമല്ലോ. പാർലമെന്റ് 'ജനപ്രതിനിധികളുടെ സഭയാണ്.' അവിടെ പറയുന്നത് എല്ലാ ജനങ്ങളെയും – സ്വന്തം കക്ഷിക്കാരെയും മറുകക്ഷിക്കാരെയും – പൊതുവായി പരിഗണിച്ചു വേണം. ഇപ്പോൾ ഇലക്ഷൻ സമയമാണല്ലോ. എതിർ സ്ഥാനാർത്ഥിക്കെതിരായി അസഭ്യപ്രയോഗമോ, വ്യാജമായ ആരോപണങ്ങളോ നടത്തിയാൽ ഇലക്ഷൻ കമ്മീഷനും കോടതിക്കും ഇടപെടാം. ഇത് നിയമമായതുകൊണ്ട്, ഉള്ളിൽ തോന്നുന്നതെല്ലാം വിളിച്ചു പറയാൻ ഒരു സ്ഥാനാർത്ഥിക്കോ, അയാളുടെ കക്ഷിക്കാർക്കോ തോന്നുകയില്ല. 'പ്രതിപക്ഷ ബഹുമാനം' എന്ന വാക്ക് രാഷ്ട്ര വ്യവഹാരത്തിലുണ്ട്.

ഈ നിയമാനുസൃത മാന്യതയെങ്കിലും (ധാർമ്മികാന്തസ്സ് ഇല്ലെങ്കിലും) മതവിശ്വാസികളിൽ കണ്ടാൽ നന്നായിരുന്നു. നാം ജീവിതത്തിൽ ആദരിക്കുന്ന ചില വ്യക്തികളുണ്ട്, ആദർശങ്ങളും ആശയങ്ങളുമുണ്ട്. ആ വ്യക്തികളൊക്കെ പൂർണ്ണരായതുകൊണ്ടല്ല, താരതമ്യേന അവരുടെ ചിന്തകളും പ്രവർത്തനങ്ങളും സമൂഹനന്മയ്ക്ക് ഉതകുന്നതുകൊണ്ടാണ് ആദരം. ആശയങ്ങൾ ചിരസ്ഥായി ആയതുകൊണ്ടല്ല, നമുക്കറിയാവുന്ന തോതുകൾ വച്ച് നോക്കുമ്പോൾ താരതമ്യേന ജനക്ഷേമകരവും മനുഷ്യഭാവിക്ക് ഉതകുന്നതുമാണ് അത്തരം ആശയങ്ങളും ആദർശങ്ങളും എന്നു ബോധ്യമുള്ളതുകൊണ്ടാണ് അവയോട് ആഭിമുഖ്യം പുലർത്തുന്നത്. ഇവിടെ പൊതുനന്മയും സമൂഹത്തിന്റെ നല്ല ഭാവിയുമാണ് അളവുകോൽ. അവയെ വെറുതെ പിച്ചിച്ചീന്തരുത്.

എതിരഭിപ്രായം പുലർത്തുന്നവരോട് സംവദിക്കുന്നതിന് (ഒരുമിച്ചിരുന്ന് സംസാരിക്കുക) പകരം അവരുടെ ബാല്യം മുതലുള്ള ചരിത്രം പറഞ്ഞ് ആക്ഷേപിച്ചുകൊണ്ടിരുന്നാൽ, സമൂഹത്തിൽ അതുണ്ടാക്കുന്ന അനുരണനങ്ങൾ നമുക്കു കുറച്ചൊക്കെ സങ്കൽപ്പിക്കാം.

പൊതുസമ്മതമായ ധാരണകളാണ് സമൂഹ ഭദ്രതയുടെ പ്രബലമായ ഒരടിസ്ഥാനം. ഫുട്ബോൾ മത്സരത്തിൽ കളിക്കാൻ കോർട്ടിലിറങ്ങുന്ന രണ്ടു ടീമുകളും ആ കളിയുടെ നിയമങ്ങളെ അനുസരിക്കുമെന്ന് ധാരണയുണ്ട്. അവർ മുദ്രപ്പത്രത്തിൽ എഴുതി ഒപ്പിടുന്നില്ല. എങ്കിലും അലിഖിതമായ ധാരണ ധാരാളം മതി. ഇലക്ഷനു മത്സരിക്കുന്നവർ ജനവിധി അനുസരിക്കുമെന്ന് ധാരണയുണ്ട്. പക്ഷേ ശ്രീമാൻ ട്രമ്പിനെപ്പോലെ ജനവിധി വ്യക്തമായാലും അത് തെളിഞ്ഞ മനസ്സോടെ സ്വീകരിക്കാതെ അതുമിതും പുലമ്പുന്നത് ആ ധാരണയെയും അതു മൂലം സമൂഹ ഭദ്രതയെയും തകർക്കുകയാണ്. വ്യവഹാരത്തിനു കോടതിയിൽ പോകുന്ന ഇരുകൂട്ടരും അന്തിമ കോടതിവിധി അനുസരിച്ചുകൊള്ളാമെന്ന് ധാരണയുണ്ട്. അതിനു പകരം, നമുക്കനുകൂലമായതു മാത്രമേ സ്വീകരിക്കൂ എന്നു വന്നാൽ ധാരണ തകർന്നു. പിന്നെ അരാജകത്വമാണ്. അവിടെ ബലപ്രയോഗവും ഒരിക്കലും തീരാത്ത പകയുമാണ് സമൂഹത്തെ കാത്തിരിക്കുന്നത്. സാമൂഹിക ധാർമ്മികതയുടെ ജീർണ്ണതയ്ക്ക് നാം തുടക്കമിട്ടു കഴിഞ്ഞാൽ, അത് സർവ്വനാശത്തിലേക്കു മാത്രമേ വഴിതുറക്കൂ. എഴുതപ്പെടാത്ത ധാരണകളാണ് വ്യക്തിബന്ധങ്ങളുടെയും സാമൂഹിക ഭദ്രതയുടെയും ആണിക്കല്ല്.

ഈ ലേഖനത്തിൽ തലക്കെട്ടിൽ ഉപയോഗിച്ച വാക്കുകൾ – അമലം, വിമലം – മിക്കവാറും എല്ലാവർക്കും ഇഷ്ടപ്പെട്ടവ ആയിരിക്കും എന്നു തോന്നുന്നു. കാരണം, പെൺകുഞ്ഞുങ്ങൾക്കു പേരുകൊടുക്കാൻ അവയെ നാം ഉപയോഗിക്കുന്നുണ്ട്. കത്തോലിക്കാ സഭയിൽ വിശുദ്ധ കന്യകമറിയാമിനെയും മാതാവിന്റെ പേരിലുള്ള സ്ഥാപനങ്ങളെയും വിശേഷിപ്പിക്കാൻ മലയാളത്തിൽ അവ ഉപയോഗിക്കുന്നു. എന്നാൽ ആ വാക്കുകളിൽ മറഞ്ഞിരിക്കുന്ന 'മലം' ആർക്കും അത്ര ഇഷ്ടമായിരിക്കുകയില്ല. എങ്കിലും നാമെല്ലാം ശരീരത്തിൽ അത് ഓരോ അളവിൽ വഹിക്കുന്നുണ്ട്, "കൊണ്ടു നടക്കാം കണ്ടു നടക്കാൻ വയ്യ" എന്നു മലയാളത്തിൽ പറയാറുണ്ടല്ലോ. ദഹിച്ച ആഹാരത്തിന്റെ ഉച്ഛിഷ്ടമായി നാം വിസർജ്ജിക്കുന്ന വസ്തുവിനാണ് ഇപ്പോൾ ആ വാക്ക് ഉപയോഗിക്കുന്നത്. എന്നാൽ ശരീരത്തിലെ നവദ്വാരങ്ങളും വിസർജ്ജിക്കുന്നതെല്ലാം 'മലം' ആണ്. മലിനമായത്, അശുദ്ധമായത്, വർജ്യമായത് എന്ന അർത്ഥത്തിൽ, കൺപീള, ചെവിപ്പീ, മൂക്കിള, കഫം, വിയർപ്പ്, മൂത്രം, കൊഴിഞ്ഞ തലമുടി എന്നിവയെല്ലാം മലമാണ്. ജീവനുള്ള ശരീരത്തിൽ നിന്ന് വേർപെട്ടുകഴിയുമ്പോഴാണ് അവ ശരിക്കും മാലിന്യമാകുന്നത്. ശരീരത്തിനുള്ളിലായിരിക്കുമ്പോൾ, നാം അതിനോട് വെറുപ്പ് കാണിക്കാറില്ല. കാരണം അത് ചൈതന്യമുള്ള ശരീരത്തിന്റെ ഭാഗമാണ്.

നമ്മുടെ ധാർമ്മിക വ്യവസ്ഥയിൽ ഇതിന് അർത്ഥമുണ്ട്. നല്ല ബന്ധങ്ങളുടെ ഇഴകൾ കൊണ്ട് നാം ഏകശരീരമായി കൂട്ടിച്ചേർക്കപ്പെടുമ്പോൾ, നമുക്കു പരസ്പരം കുത്തിക്കീറാനും മാലിന്യം ചികയാനും താൽപ്പര്യമുണ്ടാവില്ല. പരസ്പരം വേർപെടുമ്പോഴാണ് അങ്ങനെ സംഭവിക്കുന്നത്. അങ്ങനെ കണ്ടാൽ അത് രോഗലക്ഷണമാണെന്ന് തിരിച്ചറിയണം.

ഇംഗ്ലീഷിൽ scatology എന്നൊരു വാക്കുണ്ട്. മനുഷ്യവിസർജ്യത്തെക്കുറിച്ചുള്ള പഠനമാണത്. വൈദ്യശാസ്ത്രത്തിലും ബയോളജിയിലും മലം പരിശോധിച്ച് പലതരം ബാക്ടീരിയകളെയും രോഗങ്ങളെയും കണ്ടെത്താനാവും. എന്നാൽ സാഹിത്യത്തിലും സംഭാഷണത്തിലും വെറും തമാശകളിൽപ്പോലും എപ്പോഴും അമേധ്യം പ്രധാന വിഷയമാക്കുന്നവരുണ്ട്. അതിരുകവിഞ്ഞാൽ ഇതൊരു മനോരോഗലക്ഷണമാണ്. ശരീരത്തിൽ മറഞ്ഞിരിക്കുന്ന മാലിന്യത്തെ തോണ്ടുക എന്നത് ചിലരുടെ ഇഷ്ടവിനോദമാണ്. അവരുടെ മാനസികാരോഗ്യനില സംശയാസ്പദമാണ് എന്നു വിചാരിക്കണം. യാതൊരു നിയന്ത്രണവുമില്ലാത്ത സോഷ്യൽ മീഡിയ ഇപ്പോൾ ഇത്തരക്കാർക്ക് തോണ്ടൽ വേദിയാണ്.

21–ാം നൂറ്റാണ്ടിൽ ഇന്ത്യയിൽ സർക്കാരിന്റെ ഒരു പ്രധാന ജോലി ലക്ഷോപലക്ഷം മനുഷ്യർക്ക് ശുചിമുറികൾ പണിയുക എന്നതാണ്. പരസ്യമായി വിസർജ്ജനം നടത്തുന്നത് തടയാനാണ് സർക്കാരും സാമൂഹിക സംഘടനകളും ശ്രമിക്കുന്നത്. എന്നാൽ സോഷ്യൽ മീഡിയയെ മാലിന്യപ്രിയരായവർക്ക് പരസ്യമായി വെളിക്കിറങ്ങാനുള്ള പുറമ്പോക്ക് ഭൂമിപോലെയാണ് പലരും കാണുന്നത്.

**21–ാം നൂറ്റാണ്ടിൽ ഇന്ത്യയിൽ സർക്കാരിന്റെ ഒരു പ്രധാന ജോലി ലക്ഷോപലക്ഷം മനുഷ്യർക്ക് ശുചിമുറികൾ പണിയുക എന്നതാണ്. പരസ്യമായി വിസർജ്ജനം നടത്തുന്നത് തടയാനാണ് സർക്കാരും സാമൂഹിക സംഘടനകളും ശ്രമിക്കുന്നത്. എന്നാൽ സോഷ്യൽ മീഡിയയെ മാലിന്യപ്രിയരായവർക്ക് പരസ്യമായി വെളിക്കിറങ്ങാനുള്ള പുറമ്പോക്ക് ഭൂമിപോലെയാണ് പലരും കാണുന്നത്.**

ഭാഷയുടെ വിമലത തിരിച്ചെടുക്കണമെങ്കിൽ ഹൃദയത്തിന്റെ വിശുദ്ധിയും മനസ്സിന്റെ മാന്യതയും ആവശ്യമാണ്. ക്രിസ്തു പറഞ്ഞു: 'മനുഷ്യന്റെ ഉള്ളിലേക്ക് പോകുന്നതല്ല അവനെ അശുദ്ധനാക്കുന്നത്, അവന്റെ വായിൽ നിന്ന് വരുന്നതത്രേ.'

വാക്ക് അഥവാ വചനം വിശുദ്ധമാണ്. സർഗ്ഗപ്രവണമാണ്. സ്രഷ്ടാവായ ദൈവത്തിന്റെ വചനം (Logos) ആയിട്ടാണ് യേശുക്രിസ്തുവിനെ വിശേഷിപ്പിക്കുന്നത് എന്ന് നാം പഠിക്കുന്നു. മനുഷ്യരെ പൊതുവെ Logikoi അഥവാ സംസാരയുക്തി ശേഷിയുള്ളവർ എന്നും മറ്റെല്ലാ ജീവജാലങ്ങളെയും Alogoi അഥവാ സവിശേഷ യുക്തിശേഷി ഇല്ലാത്തവർ എന്നും ഗ്രീക്ക് ചിന്തകർ വിശേഷിപ്പിച്ചു. എല്ലാ മാലിന്യങ്ങളിൽ നിന്നും വചനത്തെ കാത്തുസൂക്ഷിക്കാൻ വാഗ്ജീവികളായ നമുക്ക് കടമയുണ്ട്.

❑



## പ്രശസ്ത കവയിത്രി സുഗതകുമാരി അന്തരിച്ചു; നഷ്ടമായത് കരുണ നിറഞ്ഞ അമ്മ മനസ്

തിരുവനന്തപുരം: കവയിത്രിയും പരിസ്ഥിതി പ്രവർത്തകയുമായ സുഗതകുമാരി (86) ഡിസം. 23-ന് അന്തരിച്ചു. മെഡിക്കൽ കോളജ് ആശുപത്രിയിൽ ചികിൽസയിലായിരുന്ന സുഗതകുമാരിക്ക് ശ്വസന, ഹൃദയ സംബന്ധമായ പ്രശ്നങ്ങളുണ്ടായിരുന്നു. കോവിഡ് ബാധയെത്തുടർന്നു സ്വകാര്യ ആശുപത്രിയിൽ ചികിത്സയിലായിരുന്ന സുഗതകുമാരിയെ നില വഷളായതിനെ തുടർന്ന് കഴിഞ്ഞ ദിവസമാണ് മെഡിക്കൽ കോളജ് ആശുപത്രിയിലേക്കു മാറ്റിയത്. സംസ്കാരം വൈകിട്ട് നാലു മണിക്ക് ഔദ്യോഗിക ബഹുമതികളോടെ ശാന്തി കവാടത്തിൽ നടന്നു. കോവിഡ് പ്രോട്ടോകോൾ പാലിച്ചാണ് സംസ്കാരം നടന്നത്. രാഷ്ട്രീയസാമൂഹ്യമേഖലയിലെ നിരവധിപേർ തിരുവനന്തപുരം അയ്യൻകാളി ഹാളിൽ ടീച്ചറുടെ ഛായാചിത്രത്തിന് മുന്നിൽ പുഷ്പാഞ്ജലി അർപ്പിച്ചിരുന്നു. സുഗതകുമാരി ടീച്ചറിന്റെ നിര്യാണത്തിൽ പ. കാതോലിക്കാ ബാവായും അഡ്വ. ബിജു ഉമ്മനും അനുശോചിച്ചു



**ശതാഭിഷിക്ത ജന്മദിനം ആഘോഷിച്ചപ്പോൾ സുഗതകുമാരിയെ സന്ദർശിച്ച് ആശംസകൾ നേർന്ന പ. കാതോലിക്കാ ബാവായിൽ നിന്നും ടീച്ചർ അനുഗ്രഹം വാങ്ങുന്നു.**




## Defense of Christians in Africa കോൺഫറൻസിൽ സംസാരിച്ച് ഒ.സി.പി. പ്രതിനിധികൾ

2020 ഡിസംബർ 22-ന് റഷ്യൻ ഓർത്തഡോക്സ് ചർച്ചിന്റെയും റഷ്യൻ അസോസിയേഷൻ ഫോർ ഡിഫൻസ് ഓഫ് റിലീജിയസ് ഫ്രീഡത്തിന്റെയും (RARS) ആഭിമുഖ്യത്തിൽ "Defense of Christians in Africa" എന്ന വിഷയത്തിൽ ഓൺലൈനിൽ നടത്തപ്പെട്ട കോൺഫറൻസിൽ ഓർത്തഡോക്സി കോഗ്നെറ്റ് പേജിനെ പ്രതിനിധീകരിച്ച് ഫാ. ഡോ. ജോസി ജേക്കബ് (Chief of Centre for Orthodox Studies) ഡോൺ ജോർജ് വർഗീസ് (Head of International Affairs, OCP) എന്നിവർ പങ്കെടുത്തു.

മോസ്കോ പാട്രിയർക്കേറ്റിന്റെ external church relations ഡിപ്പാർട്ട്മെന്റ് ചെയർമാൻ മെത്രാപ്പൊലീത്ത ഹിലരിൻ ഉദ്ഘാടന സമ്മേളനത്തിൽ സംസാരിച്ചു. ആഫ്രിക്കയിൽ ദുരിതമനുഭവിക്കുന്ന സഹോദരി സഹോദരങ്ങൾക്ക് തങ്ങൾ നൽകുന്ന പിന്തുണ റഷ്യൻ ഓർത്തഡോക്സ് സഭയുടെ ചരിത്ര ദൗത്യം തന്നെയായി കാണുന്നുവെന്ന് അദ്ദേഹം പറഞ്ഞു. പീഡനം അനുഭവിക്കുന്ന ക്രിസ്ത്യാനികളെ സംരക്ഷിക്കുക എന്നതു തന്നെയാണ് പ്രഥമ ആവശ്യകത എന്ന് പാത്രിയാർക്കീസ് കിറിൽ വ്യക്തമാക്കി.

വിശ്വാസികളുടെ അവകാശങ്ങൾ സംരക്ഷിക്കുന്നതുമായി ബന്ധപ്പെട്ട് ഒരു യു എൻ കൺവെൻഷൻ വികസിപ്പിക്കുക എന്ന മെത്രാപ്പൊലീത്ത ഹിലരിയന്റെ ആശയത്തെ RARS ന്റെ ചെയർമാൻ എസ് എ മെൽനിക്കോവ് പിന്തുണയ്ക്കുകയുണ്ടായി. കോപ്റ്റിക് സഭയുടെ പാത്രിയർക്കീസ് പ. തവാദ്രോസ് രണ്ടാമൻ ഒരു വീഡിയോ സന്ദേശത്തിലൂടെ കോൺഫ്രൻസിൽ പങ്കെടുത്തവർക്ക് ആശംസകൾ നൽകി. എത്യോപ്യയിൽ നിലനിൽക്കുന്ന വംശീയ പാരമ്പര്യങ്ങളെ കുറിച്ചും അവ എത്രത്തോളം മത പീഡനത്തിൽ പങ്കുവഹിച്ചിട്ടുണ്ട് എന്നതിനെ സംബന്ധിച്ചും ഫാ. ഡോ. ജോസി ജേക്കബ് സംസാരിച്ചു. അതോടൊപ്പം എത്യോപ്യൻ ഓർത്തഡോക്സ് സഭയെ പിന്തുണയ്ക്കേണ്ടതിന്റെയും എത്യോപ്യയിലെ ഓർത്തഡോക്സ് ക്രൈസ്തവരുടെ അവകാശങ്ങൾ സംരക്ഷിക്കപ്പെടേണ്ടതിന്റെ ആവശ്യകതയേയും അദ്ദേഹം ചൂണ്ടിക്കാട്ടി. ഒ.സി.പി. യുടെ സെക്രട്ടറി ജോർജ് അലക്സാണ്ടറുടെ ക്ഷണപ്രകാരമാണ് ഫാ. ഡോ. ജോസി ജേക്കബ് ഈ കോൺഫ്രൻസിൽ ഭാഗമായത്. ആഫ്രിക്കയിലെ ക്രൈസ്തവരുടെ അവസ്ഥയെ സംബന്ധിച്ച് ഡോൺ ജോർജ് വർഗീസ് അവലോകനം നടത്തുകയും ചെയ്തു. ഓർത്തഡോക്സി കോഗ്നെറ്റ് പേജ് ഈ കോൺഫെറൻസിന്റെ സംഘാടകരിൽ ഒന്നായിരുന്നു.

ഹെയ്റോമോൻക് ഇഗ്ഗുമെൻ സ്റ്റെഫാനും (സെക്രട്ടറി, DECR) എസ്. എ. മാൽനിക്കോവും മോഡറേറ്റ് ചെയ്ത സമ്മേളനത്തിൽ ഡബ്ല്യു.സി.സി. യുടെയും കത്തോലിക്ക സഭകളുടെയും പ്രതിനിധികളും പങ്കെടുത്തു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# മാർത്തോമ്മാ ശ്ലീഹായുടെ സെമിനാരിപ്പള്ളി

ഡോ. എം. കുര്യൻ തോമസ്

കോട്ടയത്തു സെമിനാരി എന്ന് മലങ്കരസഭയിലും കോട്ടയം കോളജ് എന്നു ബ്രിട്ടീഷ് രേഖകളിലും പ്രതിപാദിക്കപ്പെടുന്ന കോട്ടയം പഴയസെമിനാരിക്ക് കേരളത്തിന്റെ സാംസ്ക്കാരിക ചരിത്രത്തിൽ അദ്വിതീയമായ സ്ഥാനമുണ്ട്. പ. മാർത്തോമ്മാശ്ലീഹായുടെ നാമത്തിലുള്ള സെമിനാരി ചാപ്പലിനാകട്ടെ മലങ്കര സഭാ ചരിത്രത്തിൽ സുവർണ്ണമുടിയും.

പഴയസെമിനാരിക്കു കല്ലിട്ട് പണി ആരംഭിച്ചത് 1814 ഫെബ്രുവരി 14-ന് ആണെങ്കിലും മൂന്നു വർഷം കൂടി കഴിഞ്ഞ് 1817 ഡിസംബർ 1-നാണ് സെമിനാരി ചാപ്പലിന് ശിലാസ്ഥാപനം നടത്തിയത്. അതേവർഷം ഒക്ടോബർ 19-ന് സ്ഥാനമേറ്റ പുന്നത്ര ഗീവർഗീസ് മാർ ദീവന്നാസ്യോസ് ത്രിതീയൻ മലങ്കര മെത്രാപ്പോലീത്താ ആയിരുന്നു ആ കർമ്മം നിർവഹിച്ചത്. തിരുവിതാംകൂറിലെ റീജന്റ് ഗൗരി പാർവതി ഭായി മഹാറാണി സംഭാവന ചെയ്ത 1,000 രൂപയായിരുന്നു മൂലധനം. പിറ്റേ വർഷം പണി ഏതാണ്ട് പൂർത്തിയാക്കി ചാപ്പൽ ഉപയോഗിച്ചു തുടങ്ങി.

സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ 1816 നവംബർ 24-നു കാലംചെയ്യുമ്പോൾ സെമിനാരി ചാപ്പൽ ഇല്ല. അന്ന് മലങ്കരയിൽ നിലവിലിരുന്ന പാരമ്പര്യപ്രകാരം ഒരോ പള്ളിയുടേയും മദ്ബഹായുടെ തെക്കുവശത്താണ് ആദ്യം കാലംചെയ്യുന്ന മേല്പട്ടക്കാരെ അടക്കുക. കോതമംഗലം, മുളന്തുരുത്തി, പുത്തൻകാവ്, ചെങ്ങന്നൂർ മുതലായവ ഉദാഹരണം. ആ മാനദണ്ഡത്തിൽ, പണിയാനുദ്ദേശിക്കുന്ന സെമിനാരി ചാപ്പലിന്റെ മദ്ബഹായിൽ തെക്കുവശത്ത് വരുന്ന രീതിയിലാണ് സെമിനാരി സ്ഥാപകനെ കബറടക്കിയത്. ആ കബറിടം ഉള്ളിലാക്കിയാണ് ചാപ്പൽ പണികഴിപ്പിച്ചത്.

1818-ൽ ഉപയോഗം ആരംഭിച്ചു എങ്കിലും സെമിനാരി ചാപ്പലിന്റെ പണി പൂർത്തിയായിരുന്നില്ല. 1890-കളുടെ പ്രാരംഭകാലത്തു മലങ്കര ഇടവക പത്രികയിലെ ചില സൂചനകൾ പ്രകാരം ഇന്നുള്ള മദ്ബഹാ പോലും അന്നു പണികഴിപ്പിച്ചിരുന്നില്ല. അതായത് ഇപ്പോഴത്തെ അഴിക്കകമോ അതിനു താഴെയോ ആയിരുന്നു അന്നത്തെ താൽക്കാലിക മദ്ബഹാ. ഈ വസ്തുത, സെമിനാരി സ്ഥാപകന്റെ കബറിടത്തെപ്പറ്റി ഇടക്കാലത്ത് ഉയർന്ന ഊഹാപോഹങ്ങൾക്ക് ഇവിടെ പൂർണ്ണവിരാമമിടുന്നു. 80 വർഷം 1896 വരെ ചാപ്പലിന്റെ ഈ അർദ്ധപൂർണ്ണസ്ഥിതി തുടർന്നു.

1887-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്താ പഴയ സെമിനാരി സെമിനാരി കോടതിവഴി നടത്തിയെടുത്തു. പക്ഷേ കേസുകളുടെ പാരാവാരത്തിൽ മുഴുകിയ അദ്ദേഹത്തിന് അക്കാലത്തൊന്നും സെമിനാരി ചാപ്പലിന്റെ ശോചനീയാവസ്ഥയിൽ ശ്രദ്ധചെലുത്താൻ കഴിഞ്ഞില്ല. വ്യവഹാര പരമ്പര ഒട്ടടങ്ങിയപ്പോൾ അദ്ദേഹത്തിന്റെ ലക്ഷ്യം സെമിനാരി ചാപ്പലിന്റെ പുനർനിർമ്മാണമായിരുന്നു. ഈ ലക്ഷ്യത്തോടെ 1896-ൽ കൊച്ചുപറമ്പിൽ പൗലൂസ് റമ്പാനെ (പിന്നീട് മാർ കൂറിലോസ് മെത്രാപ്പോലീത്താ) സെമിനാരി മാനേജരായി നിയമിച്ചു. തുടർന്നുള്ള പ്രവർത്തനങ്ങൾ 1896 ധനു ലക്കം മലങ്കര ഇടവക പത്രികയിൽ നിന്നും.

"സൂചനകൾ; സിമ്മനാരിപ്പള്ളി പഴയസിമ്മനാരി പള്ളിയോടുചേർത്തു ഏതാനും പണികഴിപ്പിച്ചിട്ടിരിക്കുന്ന മദുബഹായുടെ തറ ഈ സ്ഥിതിയിൽ കിടക്കുവാൻ തുടങ്ങിയിട്ട് 50 വർഷത്തിൽ മേലായിരിക്കണം. അതിനിടയിൽ മഹാകേമന്മാരായ പല മെത്രാന്മാരും ഭരിക്കുകയും മരിക്കയും ചെയ്തിട്ടുണ്ട്. പള്ളികളുടെ ഭണ്ഡാരങ്ങൾ പൊളിച്ച് അടവെ കൊണ്ടുപോന്നവരും ഉണ്ടായിരുന്നു. ഇതെവരെ ഈ ശൂന്യസ്ഥലം ആരുടെയും ദൃഷ്ടിക്കു പാത്രീഭവിക്കാഞ്ഞതു ഭാഗ്യഹീനതയെന്നെ പറവാനുള്ളു ഈയ്യിടെ ഈ പണിയും ആരംഭിച്ചിട്ടുണ്ട്. പതിനായിരത്തോളം കല്ലുവെട്ടിയിറക്കി പണിതുടങ്ങിയിരിക്കുന്നു. പരജനസഹായമാണ ഇതിനും പ്രധാന ആശ്രയമെന്നു പറയേണ്ടതില്ലല്ലോ വന്ദ്യ ദിവ്യശ്രീ പൌലൂസ് റമ്പാച്ചൻ അവർകളാണ ഇതിന്റെ ചുമതല വഹിക്കുന്നത്. സുറിയാനി സമുദായത്തിന്റെ തലസ്ഥാനപ്പള്ളിയാകകൊണ്ടു യഥാശക്തി



എല്ലാവരും സഹായം ചെയ്യണമെന്നു അപേക്ഷിക്കുന്നത് അയുക്തമല്ലല്ലോ മനസുള്ളവർ റമ്പാച്ചൻ അവർകൾക്കു എത്തിച്ചുകൊടുത്താൽ ശരിയായി ഉപയോഗപ്പെടുത്തുന്നതാണ്."

ഈ വാർത്തയിലെ സൂചനകൾ അനുസരിച്ച് മദ്ബാഹായുടെ തറ ഭാഗികമായിട്ടെങ്കിലും പണികഴിപ്പിച്ചത് 1840-കളിലോ അതിനു മുമ്പോ ആയിരിക്കണം. പക്ഷേ ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസ് നാലാമൻ മലങ്കര മെത്രാപ്പോലീത്തായുടെ സംഘർഷഭരിതമായ ഭരണകാലത്ത് (182546) അത് തികച്ചും അസംഭാവ്യമാണ്. അതിനാൽ പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലത്തു തന്നെ തറപണി ആരംഭിച്ചു എന്നും അധികം വൈകാതെ നിർത്തിവെച്ചു എന്നും അനുമാനിക്കാം.

കൊച്ചുപറമ്പിൽ റമ്പാൻ ധ്യതഗതിയിലുള്ള പണിക്ക് നേതൃത്വം നൽകുക മാത്രമല്ല, കുന്നംകുളം മുതൽ മലങ്കര ഒട്ടാകെ സഞ്ചരിച്ച് സെമിനാരി ചാപ്പലിനു വേണ്ടി പണം പിരിച്ചു. നിർമ്മാണ പ്രവർത്തനങ്ങൾ കാര്യക്ഷമമായിരുന്നുവെന്ന് കേവലം അഞ്ചു മാസങ്ങൾക്കുശേഷം 1897 ഇടവം ലക്കം മലങ്കര ഇടവക

പത്രികയിൽ നിന്നും വ്യക്തമാണ്.

"സൂചനകൾ; സിമ്മനാരിപ്പള്ളി- ഇതോടുചേർന്ന മദുബഹാ പണിയിച്ചു വരുന്ന വിവരം മുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ- ഇപ്പോൾ മദുബഹായുടെ കല്പണിയും മരപ്പണിയും മുഴുവൻ തീർന്നു ഓടു മേച്ചിൽ ചെയ്തു വരുന്നു ഇനി വെള്ളതേപ്പും ഹൈക്കലയുടെ കേടു പോക്കും ഉണ്ട് ഇതേവരെ ചെയ്ത പണിക്കു വളരെ പണം കടം വാങ്ങിച്ചിട്ടുണ്ട്. ഇതേവരെ സഹായംചെയ്ത എല്ലാവർക്കും ഹൃദയപൂർവമായ നന്ദി പറവാനും ഇനിയും ഇതിൽ സംബന്ധിച്ചിട്ടില്ലാത്ത ആളുകൾ താമസിപ്പിക്കാതെ അവരുടെ സഹായം എത്തിച്ചു കൊടുക്കണമെന്നു അറിയിപ്പാനും വ. ദി. ശ്രീ പൌലൂസ റമ്പച്ചൻ അവർകൾ ഞങ്ങളോട് ആവശ്യപ്പെട്ടിരിക്കുന്നതിനാൽ വിവരം അറിയിച്ചുകൊള്ളുന്നു."

തുടർന്നുള്ള പണികളും അതിശീഘ്രം നടന്നു. ആറുമാസങ്ങൾകൂടി കഴിഞ്ഞ് 1897 നവംബർ 24-നു മാർ ദീവന്നാസ്യോസ് അഞ്ചാമനും പ. പരുമല തിരുമേനിയും ചേർന്ന് മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ സെമിനാരിപ്പള്ളി കൂദാശ ചെയ്തു. സഹകാർമ്മികനായിരുന്ന വാകത്താനം കാരുചിറ ഗീവർഗീസ് റമ്പാന്റെ (പിന്നീട് ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) സഭാജീവിത നാൾവഴിയിൽനിന്നുള്ള ദൃക്സാക്ഷി വിവരണം.

"...(തുലാം) 25-ന് പരുമലയിൽ നിന്നും ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ വാകത്താനത്ത് പള്ളിയിൽ എത്തി... വൃശ്ചികം 11-ന് സിമ്മന്നാരി പള്ളി കൂദാശയ്ക്കായും മറ്റും കോട്ടയത്തു സിമ്മന്നാരിയിലേക്ക് നീങ്ങുകയും ഗീവറുഗീസ് റമ്പാനും സിമ്മന്നാരിയിൽ എത്തുകയും ചെയ്തു. 12-ന് സിമ്മന്നാരി പള്ളിയിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായും ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായും ഗീവറുഗീസ് റമ്പാനും കൂടി മൂന്നിൻമേൽ കുർബാന ചൊല്ലുകയും ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കൂദാശയുടെ ശുശ്രൂഷകൾ കഴിക്കയും ചെയ്തു.."

യഥാർത്ഥത്തിൽ ശിലാസ്ഥാപനം നടത്തി 80 വർഷത്തെ കാത്തിരിപ്പിനു ശേഷം അന്നാണ് സെമിനാരിപ്പള്ളി പൂർത്തീകരിക്കപ്പെട്ടത്. പക്ഷേ 15 വർഷങ്ങൾക്കു ശേഷം 1911 മുതൽ സഭയിലുണ്ടായ വിഭാഗീയത സെമിനാരി ചാപ്പലിനേയും ബാധിച്ചു. ചാപ്പൽ പൂട്ടപ്പെട്ടു. അക്കാലത്ത് സെമിനാരി നാലുകെട്ടിനേയും ചാപ്പലിനേയും ബന്ധിപ്പിക്കുന്ന ഇടനാഴിയുടെ മുകൾത്തട്ടിലായിരുന്നു കർമ്മം കഴിച്ചു വന്നിരുന്നത്. ഒരുപക്ഷേ 1818-ൽ ചാപ്പൽ പണിയുന്നതുവരെ കർമ്മങ്ങൾ നടത്തിയിരുന്നതും അവിടെയാകാൻ സാദ്ധ്യതയുണ്ട്.

സന്ദർഭോചിതമായി പറയട്ടെ, സുറിയാനി സമുദായത്തിന്റെ "തലസ്ഥാന പള്ളി" എന്നാണ് 1896-ൽ പഴയ സെമിനാരി ചാപ്പൽ വിശേഷിപ്പിക്കപ്പെടുന്നത്. അന്ന് മലങ്കര മെത്രാന്റെ ആസ്ഥനവും മലങ്കരസഭയുടെ ഭരണസിരാകേന്ദ്രവുമായിരുന്നു പഴയ സെമിനാരി. അതിനാൽ ആ ചാപ്പൽ പ്രതിഷ്ഠിച്ചത് പ. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിലാണ്. പിന്നീട് ആസ്ഥാനം ദേവലോകത്തേയ്ക്കു മാറ്റിയപ്പോൾ അവിടെ സ്ഥാപിച്ച ചാപ്പലും പ. ദൈവമാതാവിന്റെയും പ. മാർത്തോമ്മാ ശ്ലീഹായുടേയും നാമത്തിൽ ആയിരുന്നു.

സെമിനാരി ചാപ്പൽ തുറന്ന ശേഷം ചാപ്പലിലെ മൂന്നു ത്രോണോസുകൾക്കും കലാസുഭഗമായ കൂദേശ്കുദിശിനുകൾ പണികഴിപ്പിച്ച് 1941 ഒക്ടോബർ 15-ന് കൂദാശ ചെയ്തത് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ആയിരുന്നു. 1980-കളിൽ സെമിനാരി ചാപ്പൽ പൊളിച്ച് വിസ്തൃതമായ പുതിയ പള്ളി പണിയണമെന്ന ചിലരുടെ ആവശ്യം പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ നിരാകരിച്ചു. എങ്കിലും 1986-7 കാലഘട്ടത്തിൽ അദ്ദേഹം പടിഞ്ഞാറെ ഇടനാഴിയുടെ നീളം കുറച്ച് പഴമ കൈവിടാതെ ചാപ്പൽ പടിഞ്ഞാട്ടു നീട്ടി സ്ഥലസൗകര്യം വർദ്ധിപ്പിച്ചു.

ചാപ്പൽ രണ്ടും മദ്ബഹാ ഒന്നും ശതാബ്ദികൾ പിന്നിട്ടപ്പോൾ അറ്റകുറ്റപ്പണികൾ അനിവാര്യമായി. ഈ സാഹചര്യത്തിലാണ് സമഗ്രമായ അറ്റകുറ്റപ്പണികൾ നടത്താൻ തീരുമാനമെടുത്തത്. മേല്ക്കൂരയിലെ കേടുപാടുകൾ സംഭവിച്ച തടിപ്പണി മാറി പുതിയ ഓടിറക്കി. ഭിത്തികൾ പൊളിച്ചുതേച്ചു. 1897-ൽ നടത്തിയ മദ്ബഹായിലെ ചിത്രപ്പണികളും കൂദേശ്കുദിശിനും പൂർണ്ണമായും പുരാചിത്ര സംരക്ഷണ മാനദണ്ഡങ്ങൾക്ക് അനുസൃതമായി നവീകരിച്ചു. പ. ബസേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ കാതോലിക്കായുടെ നേതൃത്വത്തിലാണ് 2017-ൽ ആരംഭിച്ച് ഇപ്പോൾ പൂർത്തീകരിക്കുന്ന ഈ പുനരുദ്ധാരണ പ്രവർത്തനങ്ങൾ നടത്തിയത്.

പഴയസെമിനാരി സ്ഥാപകനെക്കൂടാതെ, മാർ ദീവന്നാസ്യോസ് അഞ്ചാമൻ, പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമൻ മലങ്കര മെത്രാപ്പോലീത്താ, ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ എന്നിവരേയും കബറടക്കിയിരിക്കുന്നത് സെമിനാരി ചാപ്പലിൽ ആണ്.

മലങ്കരസഭയുടെ കൂദാശിക ചരിത്രത്തിൽ അനന്യമായ സ്ഥാനമാണ് പഴയ സെമിനാരി ചാപ്പലിനുള്ളത്. മാർത്തോമ്മാ സഭാ സ്ഥാപകൻ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസ്, ഇന്ത്യ, ഗോവാ, സിലോൺ ഇടവകകളുടെ അന്റോണിയോ ഫ്രാൻസിസ്ക്കോ സേവ്യർ അൽവാറീസ് മാർ യൂലിയോസ് എന്നിവരെ മെത്രാന്മാരായി വാഴിച്ചത് പഴയ സെമിനാരി ചാപ്പലിലാണ്. 1934 ജൂൺ 1-ന് പ. പാമ്പാടി തിരുമേനി, പുത്തൻകാവിൽ കൊച്ചു തിരുമേനി, പിന്നീട് റീത്തിൽ പോയ വാളക്കുഴിയിൽ മാർ സേവേറിയോസ് എന്നീ എപ്പിസ്ക്കോപ്പാമാരെയും, 1959 ജൂലൈ 12-നു പത്രോസ് മാർ ഒസ്താത്തിയോസ്, പാറേട്ട് മാർ ഈവാനിയോസ്, വട്ടക്കുന്നേൽ മാർ അത്താനാസ്യോസ് (പിന്നീട് അഞ്ചാം കാതോലിക്കാ) ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ കൂറിലോസ് (പിന്നീട് ആറാം കാതോലിക്കാ) എന്നീ എപ്പിസ്ക്കോപ്പന്മാരെയും മെത്രാപ്പോലീത്താമാരായി ഉയർത്തിയതും ഇവിടെവെച്ചാണ്. ഇവരെക്കൂടാതെ 1981 ഫെബ്രുവരി 28, 1991 ഒക്ടോബർ 25, 1993 സെപ്റ്റംബർ 22, 2006 ഫെബ്രുവരി 23 എന്നീ തീയതികളിൽ യഥാക്രമം 4, 7, 1, 4 എപ്പിസ്ക്കോപ്പന്മാരെ വീതം സെമിനാരി ചാപ്പലിൽ മെത്രാപ്പോലീത്താമാരായി ഉയർത്തിയിട്ടുണ്ട്.

1975 ഒക്ടോബർ 27-നു പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനെ കാതോലിക്കാ സ്ഥാനത്ത് അവരോധിച്ചതും പഴയ സെമിനാരി ചാപ്പലിൽ വെച്ചായിരുന്നു. 1932, 1951, 1967, 1977 എന്നീ വർഷങ്ങളിൽ പ. മൂറോൻ കൂദാശയ്ക്ക് വേദിയായതും പഴയ സെമിനാരി ചാപ്പൽ ആയിരുന്നു. 2003 ഫെബ്രുവരി 24-ന് പ. വട്ടശ്ശേരിൽ തിരുമേനിയെ പരിശുദ്ധ പദവിയിലേയ്ക്ക് ഉയർത്തുന്ന ചടങ്ങിനും സെമിനാരി ചാപ്പൽ വേദിയായി.

പഴയ സെമിനാരി ചാപ്പൽ ഒരു പ്രതീകമല്ല; അടയാളമാണ്. അനുസ്യൂതം പ്രാർത്ഥനകൾ ഉയരുന്ന, നിരന്തരം വി. കുർബാന അർപ്പിക്കപ്പെടുന്ന, അത്യുന്നത വൈദിക കർമ്മങ്ങൾക്ക് അനവധിതവണ വേദിയായ പഴയ സെമിനാരി ചാപ്പൽ വേദവിപരീതികളോടും സഭാവിരുദ്ധരോടുമുള്ള സമരങ്ങളിൽ മാത്രമേ താൽക്കാലികമായി തളർന്നിട്ടുള്ളു. മൂന്നുവശവും ചുറ്റിയൊഴുകുന്ന മീനച്ചിലാറ്റിൽ വർഷാവർഷം ഉണ്ടാകുന്ന മഹാപ്രളയങ്ങൾക്കുപോലും ആ കട്ടിളപ്പടികൾ കടക്കാൻ രണ്ടു നൂറ്റാണ്ടിനുശേഷവും സാധിച്ചിട്ടില്ല എന്നതും ഒരു അടയാളം.




**ഡിസംബർ 23-ന് അടിയന്തിര സുന്നഹദോസ് യോഗം ദേവലോകത്തു നടന്നു.**

## പഴയ സെമിനാരി ചാപ്പൽ കൂദാശ ചെയ്തു

കോട്ടയം: പഴയ സെമിനാരിയിലെ നവീകരിച്ച ചാപ്പലിന്റെ കൂദാശ ഡിസംബർ 24-നു നടന്നു. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ ശുശ്രൂഷകൾക്ക് മുഖ്യകാർമികത്വം വഹിച്ചു. ഉച്ചക്ക് 2.30-ന് ദേവാലയ ശുദ്ധീകരണം. 6 മണിക്ക് സന്ധ്യ നമസ്ക്കാരം എന്നിങ്ങനെയായിരുന്നു പരിപാടി. 25-ാം തീയതി വെളുപ്പിനെ 2 മണിക്ക് ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ കാർമികത്വത്തിൽ ക്രിസ്തുമസ് ശുശ്രൂഷയും വിശുദ്ധ കുർബ്ബാനയും നടന്നു.

വചനതീർത്ഥം

# ആദ്ധ്യാത്മിക കിരീടത്തിലെ ശോഭിത അലങ്കാരങ്ങൾ

## യൽദോയ്ക്കുശേഷം ഒന്നാം ഞായർ

**(ശിശുവധപ്പെരുന്നാൾ, മിസ്രയിമീലേക്കുള്ള ഓടിപ്പോക്ക്)**

**വി. മത്തായി 2:9-23**




## ഫാ. വിനോദ് ജോർജ്

**(മാനേജർ, വെട്ടിക്കൽ ദയറാ)**


ഇന്ന് ഡിസംബർ 27 ഞായർ. രണ്ട് പ്രാധാന്യങ്ങൾ ഇന്നത്തെ ഞായറാഴ്ചയ്ക്കുണ്ട്. ഒന്ന്, യൽദോയ്ക്കുശേഷമുള്ള ഒന്നാം ഞായർ (മിസ്രയീമിലേക്കുള്ള ഓടിപ്പോക്ക്). രണ്ട്, എല്ലാ വർഷവും ഡിസംബർ 27, ശിശുവധപ്പെരുന്നാൾ (ശിശു സഹദേന്മാരുടെ ഓർമ്മ) ആയി ആചരിക്കുന്നു.

സത്യകന്യകയിൽ സത്യമായി ജഡം ധരിക്കുകയും അവളുടെ സത്യവ്രതത്തിനു ഭംഗം വരാതെ അവളിൽ നിന്നു ജനിക്കുകയും ചെയ്ത സത്യപിതാവിന്റെ സത്യപുത്രൻ മനുഷ്യാവതാരം ചെയ്തിരിക്കുന്നു. യേശുവിന്റെ ജനനത്തിനുശേഷം യഹൂദ്യയിൽ ഉണ്ടായ നിരവധി അസാധാരണ സംഭവങ്ങളിൽ പ്രധാനപ്പെട്ടവ ചേർന്നതാണ് ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം (വി. മത്തായി 2:9-23).

### ശിശുവധപ്പെരുന്നാൾ (Feast of Holy Innocents)

മശിഹായുടെ രക്ഷാകര വാക്കിന് സാക്ഷികളായിത്തീർന്ന മോക്ഷമക്കളുടെ നിഷ്ഠൂരവധത്തിന്റെ അനുസ്മരണമാണിത്. അവർ ആദ്ധ്യാത്മിക കിരീടത്തിലെ ശോഭിത അലങ്കാരങ്ങളാണ്.

(വി. മത്തായി 2:16): "വിദ്വാന്മാർ തന്നെ കളിയാക്കി എന്നു ഹെരോദാവ് കണ്ടു വളരെ കോപിച്ചു. വിദ്വാന്മാരോടു ചോദിച്ചറിഞ്ഞ കാലത്തിനു ഒത്തവണ്ണം രണ്ടു വയസ്സും താഴെയുമുള്ള ആൺകുട്ടികളെ ഒക്കെയും ബേത്‌ലഹേമിലും അതിന്റെ എല്ലാ അതിരുകളിലും ആളയച്ചു കൊല്ലിച്ചു."

യേശുകുഞ്ഞ് ഏതാണെന്നറിയില്ല. അതുകൊണ്ട് രണ്ട് വയസ്സിനു താഴെയുള്ള എല്ലാ ആൺകുട്ടികളെയും ഹേറോദേസിന്റെ കിങ്കരന്മാർ എല്ലാ വീട്ടിലും അതിക്രമിച്ചു കയറി ക്രൂരമായി കൊന്നൊടുക്കി.

ബേത്‌ലഹേമിലെ പിഞ്ചുപൈതങ്ങൾ അസൂയാലുവും അധർമ്മിയും വഞ്ചകനുമായ ഹേറോദേസിനാൽ നിഷ്ക്കരുണം വധിക്കപ്പെട്ട് രക്തസാക്ഷികൾ ആയി. നിർമ്മല ശിശുക്കളായ സഹദേന്മാരുടെ വിരഹത്താൽ പീഡിതരായ സ്ത്രീകൾ ദയനീയമായി വിലപിക്കുന്നതിന് ഒന്നിച്ചുകൂടി. മാതൃമടിയിൽ മുലകുടിച്ചുകൊണ്ടിരുന്ന ശിശുക്കളുടെ ഗളഛേദം നടന്നപ്പോൾ അവരുടെ രക്തം കൊണ്ട് അത് നിറഞ്ഞു. ശിശുക്കളെ വധിക്കാനായിട്ട് മാതാക്കളിൽ നിന്നും ശക്തിയായി വിടുർത്തിയപ്പോൾ അവരുടെ നിലവിളി അവിടെ ഉണ്ടായിരുന്നവരുടെ ഹൃദയങ്ങളെ ഉരുക്കി. പരമാർത്ഥികളായ പ്രാക്കളെപ്പോലെ അവരുടെ മാതാക്കൾ പ്രലപിച്ചു.

വിശുദ്ധാത്മാവിന്റെ നിയോഗത്താൽ യിരമ്യാ പ്രവചിക്കപ്പെട്ട ദയനീയ സംഭവം നിറവേറി. അദ്ദേഹം പറയുന്നു, 'റാഹേൽ അവളുടെ മക്കളെപ്പറ്റി കരയുന്നു, അവർ ഇല്ലാതായതുകൊണ്ട് അവൾക്ക് ആശ്വസിപ്പാൻ മനസ്സില്ല' (വി. മത്തായി 2:17). നിരപരാധികളായ സഹദേന്മാർ വധിക്കപ്പെടുന്നതിൽ സഭയുടെ സങ്കടത്തെ ഇത് അനുസ്മരിപ്പിക്കുന്നു.

തങ്ങളുടെ മാറിൽനിന്നും വലിച്ചെടുത്ത് വാളിനിരയാക്കപ്പെടുന്ന തങ്ങളുടെ പ്രിയ ശിശുക്കളെപ്പറ്റി പ്രലപിക്കുന്ന മാതാക്കളെ കാണുന്ന ആർക്കു മനസ്സു തകരാതിരിക്കും? കറയില്ലാത്ത ഉണ്ണികൾ നിഷ്ഠൂരമരണത്തിന് പാത്രമാകുന്നതു കണ്ടാൽ ഏത് കണ്ണ് കരയാതിരിക്കും? സന്താന നഷ്ടത്തിൽ സങ്കടപ്പെട്ട് കരയുന്ന മാതാക്കളുടെ ദുഃഖത്തിൽ ആർ പങ്കുകൊള്ളാതിരിക്കും?

ദൈവം മനുഷ്യനായി പിറന്നപ്പോൾ ഈ ദുരന്തങ്ങൾ എന്തുകൊണ്ട്? മറ്റുള്ളവർക്ക് സങ്കടവും വേദനയും കൊടുക്കാനാണോ മനുഷ്യപുത്രൻ ലോകത്തിലേക്ക് വന്നത്? സന്തോഷത്തിന്റെയും സമാധാനത്തിന്റെയും പ്രഭു അനേകായിരം ജനങ്ങൾക്ക് അസമാധാനം കൊടുത്തത് എന്തിന്? എത്ര ചോദ്യങ്ങളാണ് നമ്മുടെ മുമ്പിൽ ഉയരുന്നത്?

Paradox എന്ന വാക്കിന്റെ അർത്ഥം Contrary to the real fact എന്നാണ്. മലയാളത്തിൽ 'വിരോധാഭാസം' എന്നു പറയും. 'സമാധാനപ്രഭു വരുന്നു' എന്നു പറഞ്ഞിട്ട് എന്തുകൊണ്ട് ഭൂമിയിൽ ഇതെല്ലാം സംഭവിച്ചു. രണ്ടു വയസ്സിൽ താഴെയുള്ള എല്ലാ ആൺകുട്ടികളെയും കൊന്നത് ആർക്കുവേണ്ടിയാണ്? യേശുവിനുവേണ്ടി. എന്നാൽ യേശു രക്ഷപ്പെട്ടു. നിരപരാധികൾ കൊല്ലപ്പെട്ടു. അവരുടെ മാതാപിതാക്കൾക്ക്, കുടുംബാംഗങ്ങൾക്ക്, നാട്ടുകാർക്ക് മുഴുവൻ സങ്കടവും കണ്ണുനീരും.

ചോദ്യങ്ങൾ മാത്രമേ നമുക്ക് ഉള്ളൂ. ഉത്തരം നമുക്കില്ല. ദൈവം തീരുമാനിക്കുന്നു; അത് നടപ്പാക്കുന്നു. നമ്മുടെ ജീവിതത്തിലും ഇങ്ങനെ ദൈവത്തോട് ധാരാളം ചോദ്യങ്ങൾ ചോദിക്കാനുണ്ടാവും. എന്തുകൊണ്ട്? എങ്ങനെ? എനിക്ക്? ഞങ്ങൾക്ക്? ഇത് സംഭവിക്കുന്നു.

ഉത്തരം ഒരു വാക്കിൽ ഒതുക്കാം. 'plan of God.' ദൈവപദ്ധതിക്കു മുമ്പിൽ പൂർണ്ണമായി വിധേയപ്പെടുവാൻ മാത്രമേ നമുക്ക് കഴിയൂ. ചോദ്യങ്ങൾ ദൈവത്തോട് ചോദിച്ചുകൊണ്ടിരിക്കുന്നതിനേക്കാൾ ദൈവപദ്ധതിക്ക് മുമ്പിൽ നമ്മെത്തന്നെ സമർപ്പിക്കുന്നതാണ് ഉത്തമം.

### മിസ്രയീമിലേക്കുള്ള ഓടിപ്പോക്ക്

യോസേഫ് മറിയാമിനേയും യേശുകുഞ്ഞിനേയും കൂട്ടിക്കൊണ്ടു മിസ്രയിമിലേക്ക് ഓടിപ്പോയത് കർത്താവിന്റെ രക്ഷാകര പദ്ധതിയിൽ ഈജിപ്തിന്റെ സ്ഥാനം എത്രമാത്രമുണ്ടെന്ന് വ്യക്തമാക്കുന്നു. യേശുവിന്റെ ജനനസമയത്ത് യഹൂദ്യയിൽ ഉണ്ടായ നിരവധി അസാധാരണ സംഭവങ്ങളിൽ പ്രധാനപ്പെട്ടവ ചേർന്നതാണ് ഇന്നത്തെ വി. വേദഭാഗം (വി. മത്തായി 2:9-23). സ്വപ്നങ്ങളുമായി ബന്ധപ്പെട്ടതാണ് ഈ അനുഭവങ്ങളെല്ലാം എന്നു നാം തിരിച്ചറിയുന്നു.

വി. വേദപുസ്തകതിൽ സ്വപ്നങ്ങളുടെ വിവരണം ധാരാളമായി കാണുന്നുണ്ട്. പഴയനിയമത്തിൽ യോസേഫിനും (ഉൽപത്തി 37:5, 10) ദാനിയേലിനും (ദാനിയേൽ 4) ഉണ്ടായ സ്വപ്നങ്ങൾ വളരെ പ്രസിദ്ധമാണ്. പുതിയനിയമത്തിൽ ഇന്നു വായിക്കുന്ന വേദഭാഗത്തുതന്നെ നാല് സ്വപ്നങ്ങൾ വിശദീകരിക്കുന്നു (വി. മത്തായി 2:9-15, 19-23).

1. വിദ്വാന്മാർ യേശുകുഞ്ഞിനെ കണ്ട്, കാഴ്ചകൾ സമർപ്പിച്ച് മടങ്ങുന്നതിന് സ്വപ്നത്തിൽ നിർദ്ദേശം ലഭിക്കുന്നു (2:12).

2. യോസേഫിനുണ്ടായ സ്വപ്നത്തിൽ ശിശുവിനെയും അമ്മയെയും കൂട്ടിക്കൊണ്ടു മിസ്രയിമിലേക്ക് ഓടിപ്പോകുവാൻ പറയുന്നു (2:13).

3. ശിശുവിനെയും അമ്മയെയും കൂട്ടിക്കൊണ്ട് യിസ്രായേൽ ദേശത്തേയ്ക്കു പോക എന്ന് യോസേഫിന് സ്വപ്നം ഉണ്ടായി (2:20).

4. യഹൂദ്യയിൽ അർക്കലാവോസ്, തന്റെ അപ്പനായ ഹേറോദേസിനു പകരം വാഴുന്നു എന്നു സ്വപ്നത്തിൽ യോസേഫിന് വെളിപാടുണ്ടായി (2:22).

വിദ്വാന്മാർക്കും യോസേഫിനും ഉണ്ടായ സ്വപ്നം പരിശുദ്ധാത്മാവിന്റെ ഉൾപ്രേരണയാണ്. അപകടത്തിലേക്ക് പോകുന്നു എന്ന മുൻ അറിവ് അവരുടെ ഉള്ളിൽ വസിക്കുന്ന പരിശുദ്ധാത്മാവ് അവരെ ബോധ്യപ്പെടുത്തുന്നതാണ്.

പരിശുദ്ധാത്മാവ് ഉള്ളിൽ വസിക്കുന്നവർക്കെല്ലാം ഇങ്ങനെ സ്വപ്നങ്ങൾ ഉണ്ടാകാം. തിന്മയിൽ നിന്നും അപകടങ്ങളിൽ നിന്നും രോഗങ്ങളിൽ നിന്നും പ്രശ്നങ്ങളിൽ നിന്നുമെല്ലാം നമ്മെ പിന്തിരിപ്പിക്കുന്ന പരിശുദ്ധാത്മാവിന്റെ ആഹ്വാനമാണ് സ്വപ്നം. ❑

# God chasing His dreams through St. Joseph

## First Sunday after Christmas (The Holy Family flee to Egypt)


**Fr. Dr. Joshi Varghese, Bhilai**

**(Diocesan Education Officer & PRO, Calcutta Diocese)**




Holy Qurbana: § Acts 16:6 -10 § I Corinthians 10 : 1- 13 § St. Matthew 2: 9 – 15, 19- 23

A child is referred to as ‘a bundle of joy ’. Generally the birth of a child delights the parents and other family members. This happiness is accompanied with the great responsibility of the upbringing of the child. Like any other parent. Joseph and Mary would have been elated at the birth of the child. However this joy was short-lived with the second appearance of the angel to Joseph, wherein he was warned that the life of the new born is in danger.

**a. Flee from the inimical forces**

The angel again appears to Joseph in a dream,after the birth of Jesus, and commands to”take the child and his mother, and flee to Egypt, and remain there until I tell you; for Herod is about to search for the child, to destroy him”(Mt 2:13). This warning was made in the backdrop of King Herod’s decision to kill all the children below two years of age as he intended to kill infant Jesus.Joseph understood the gravity of the situation and as a loving father decided to take the infant along with its mother to safety.

It may be argued that Joseph did only what a parent is expected to do. Yes, as parents we would be vigilant to safeguard our children from any kind of physical threats or dangers. But are we vigilant enough to protect our children from the threats posed against their spiritual and mental wellbeing? How would we, as parents, react to the threats posed by the present times? Alcohol and drugs are not the only the dangers before our children. Rejection of Christian ethics and ethos, religious syncretism, atheism, pornography, over indulgence in consumerism etc. are a few challenges which may not be easily visible to the parents or which may not appear as serious problems for most of us. A low dose of these vices may go unnoticed and even appear to be allowable. A concerned parent lamented about the bad influence of media “Our youth are like the frog in the boiling water…they are being acclimatised to the ‘hot’ water and don’t even realise they will soon boil to death.”**As soon as a threat to the proper spiritual or emotional well-being of the child is detected, immediate steps should be taken to get rid of that situation**. Delay might come with a heavy price. Quick was the reaction of Joseph; “Then Joseph got up, took the child and his mother by night, and went to Egypt.” (Mt 2:14).

It would be interesting to compare and contrast the flight of Joseph of the New Testament to the flight of Joseph, of the Old Testament. One incident happened in Egypt (OT),while the other involved the flight to Egypt. One was to save the life of the new born whereas the other was to save his own soul and spirit. As St. Paul says (1Cor6:18&2 Tim 2:22) the best way to overcome temptation is to flee from it. The duty of the parent is also to foresee and protect the child from dangers posed to their spiritual growth. If the child is unable to detect the inimical powers that ‘prowls around like a roaring lion’ and flee like Joseph did from Potiphar’s home, then it’s the duty of the parent, similar to that of St. Joseph, to take the child away from such situations.

**b. Dash towards the best ambience**

It seems that whenever Joseph slept, the angel appeared in his dream and asked him to run! The angel was giving him sleepless nights!! Verses 19 and 22 describes how Joseph was asked to go back to Israel from Egypt, and then to Judea. Ultimately they settled at Nazareth. If the flight to Egypt was to save the life, the flight to Nazareth gave the best religious atmosphere to the child. **The home that Joseph build “in the town called Nazareth” not only helped Jesus to “be called a Nazarene” (Mt 2:23) but as the Evangelist says “The child grew and became strong, filled with wisdom; and the favor of God was upon him** (Lk2:40).

We can understand that it was Nazareth, which helped the infant Jesus to know about the spiritual tradition. The synagogue worship which was practiced from the childhood at Nazareth, continued even through His Public ministry. “When he came to Nazareth, where he had been brought up, he went to the synagogue on the Sabbath day, ***as was his custom***. He stood up to read…” (Lk4:16). This is an aspect which most of the parents neglect.

How many parents consider the availability of a Church nearby to worship, while finalizing the place of study or job of their children? We enquire about the academics, quality of the staff, infrastructure, placements, alumni records etc. But very few check whether we have our Churches close-by, that children can regularly attend worshipping. I happened to talk to the parents of a student who took admission in our Christian College of Engineering and Technology (CCET), Bhilai. I was happily surprised to hear them saying, “we chose this college as we know that he can attend our services regularly. If we send him to another college he might miss the services for many months”. (For those who are unaware, CCET, founded by H.G. Dr. Stephanos Mar Theodosius of Blessed Memory, shares its campus with St. Thomas Mission Chapel, Bhilai). It is noteworthy to share that he didn’t disappoint his parents and excelled in his studies also.

**Conclusion**

Though the evangelists have very few lines about St. Joseph, he is one of the striking and unique characters of the New Testament. While people lose their sleep over problems, he solves his problems through the dreams he gets during his sleep! It is duty the of all believers to flee from the sinful situations to save ‘our inner child’ and also dash towards “green pastures” and be led “beside still waters”



# ഒരു അപൂർവ്വ ക്രിസ്തുമസ് സമ്മാനം

## അയ്യപ്പഭക്തന് ശബരിമല പ്രസാദവും താൻ വരച്ച ശാസ്താവിന്റെ ചിത്രവും സമ്മാനിച്ച് വൈദികൻ

കുന്നംകുളം: ഓർത്തഡോക്സ് സഭയുടെ കുന്നംകുളം ഭദ്രാസന ആസ്ഥാനത്തെ പാചകക്കാരന് ക്രിസ്മസ് സമ്മാനമായി ലഭിച്ചത് ശബരിമലയിലെ പ്രസാദം. അയ്യപ്പഭക്തനായ വാവന്നൂർ ശേഖരത്തു വീട്ടിൽ മോഹൻദാസിന് ഫാ. വർഗീസ് ലാലാണ് താൻ വരച്ച ശബരിമല ശാസ്താവിന്റെ ചിത്രവും പ്രസാദവും സമ്മാനിച്ചത്.എല്ലാ മണ്ഡലകാലത്തും ശബരിമലയ്ക്ക് പോകാറുള്ള മോഹൻദാസ് ഇത്തവണ കോവിഡ് മൂലം യാത്ര മുടങ്ങിയ സങ്കടത്തിലായിരുന്നു. 61 കാരനായ മോഹൻദാസ് 20 വർഷം മുൻപാണ് കുന്നംകുളം ഭദ്രാസന ആസ്ഥാനത്ത് പാചകക്കാരനായി എത്തിയത്.

പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അടക്കമുള്ളവരുടെ മനസ്സറിഞ്ഞ് ഭക്ഷണം വിളമ്പുന്ന മോഹൻദാസ് വ്രതകാലത്തു ബിഷപ് ഹൗസിൽത്തന്നെയാണ് കഴിയാറ്. ശബരിമല ദർശനം കഴിഞ്ഞ് തിരിച്ചെത്തുമ്പോൾ അഭിഷേകം ചെയ്ത നെയ്യ്, അരവണ, അപ്പം തുടങ്ങിയവ കൊണ്ടു വരും. കഴിഞ്ഞ 12 വർഷമായി ഫാ. വർഗീസ് ലാലിനും ഇതു ലഭിക്കാറുണ്ട്. കോട്ടയത്ത് താമസിക്കുന്ന ഫാ. വർഗീസ് ലാൽ കുന്നംകുളം ഭദ്രാസനത്തിൽ വൈദിക സേവനത്തിന് എത്തിയ കാലം മുതൽ മോഹൻദാസുമായി പരിചയമുണ്ട്.

സഭയുടെ വെബ് മീഡിയ ചുമതലയുള്ള ഫാദർ എല്ലാ ഞായറാഴ്ചയും ഇവിടെ എത്താൻ തുടങ്ങിയതോടെ ഇവരുടെ സൗഹൃദം ദൃഢമായി. കോവിഡ് സാഹചര്യത്തിൽ ശബരിമല യാത്ര മുടങ്ങിയ വിഷമം പലതവണ മോഹൻദാസ് ഫാ. വർഗീസ് ലാലുമായി പങ്കുവച്ചിരുന്നു. ഇതിനു പരിഹാരം കാണാൻ ആഗ്ര




ഹിച്ച ഫാ. വർഗീസ് ലാൽ പ്രസാദം തപാലിൽ വരുത്തി നൽകുകയായിരുന്നു. ഇതിനു പുറമേ തത്വമസി എന്നെഴുതി തയാറാക്കിയ അയ്യപ്പന്റെ രൂപവും സമ്മാനിച്ചു. സവിശേഷമായ ക്രിസ്മസ് സമ്മാനം ലഭിച്ച സന്തോഷത്തിലാണ് ഇന്ന് മോഹൻദാസ്.

## ലളിതകലാ അക്കാദമി പുരസ്ക്കാരം എം. കെ. ജോൺസന്



കേരള ലളിതകലാ അക്കാദമി മികച്ച ചിത്രങ്ങൾക്കും ശിൽപങ്ങൾക്കുമായി പ്രഖ്യാപിച്ച സംസ്ഥാന പുരസ്ക്കാരത്തിന് അർഹനായി പഴഞ്ഞി മണ്ടുംബാൽ വീട്ടിൽ എം. കെ. ജോൺസൺ. ശിൽപ വിഭാഗത്തിലാണ് പുരസ് ക്കാരം നേടിയത്. 25000 രൂപയും ബഹുമതി പത്രവുമടങ്ങുന്ന ഓണറബിൾ മെൻഷൻ പുരസ്ക്കാരമാണ് എം. കെ. ജോൺസന് ലഭിച്ചിട്ടുള്ളത്. ശിൽപ വിഭാഗത്തിൽ ബഡ്ഡിങ് ഇനത്തിലാണ് ജോൺസൺ മത്സരിച്ചത്. ശിൽപകലാപഠനം നടത്തിയ ജോൺസൺ ഫോട്ടോഗ്രാഫർ കൂടിയാണ്. ഭാര്യ: സീന. മക്കൾ: മേഘ, നിള. പഴഞ്ഞി കത്തീഡ്രൽ ഇടവകാംഗമാണ്.




**കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസിന്റെ നേതൃത്വത്തിൽ എല്ലാ ദിവസവും നടത്തിവരുന്ന പ്രമോദം അന്നദാന പദ്ധതിയുടെ ഭാഗമായുള്ള ഉച്ചഭക്ഷണ വിതരണത്തിൽ ക്രിസ്തുമസ് ദിനത്തിൽ കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം പങ്കെടുത്ത് കേക്ക് വിതരണം നടത്തി.**

## പുസ്തകം




### വചനവേദിയിൽ

**ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്**

പ്രസാധകർ

സി.എസ്.എസ്. തിരുവല്ല

വില: 160 രൂപ



മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിലെ ജൂബിലി പെരുന്നാൾ നാലാം ദിവസത്തെ വിശുദ്ധ മൂന്നിന്മേൽ കുർബ്ബാനക്ക് കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ മുഖ്യകാർ മികത്വം വഹിച്ചു.

## കോതമംഗലം എം.എ. കോളേജ് ഭരണസമിതി തിരഞ്ഞെടുപ്പ് നീട്ടി വയ്ക്കണമെന്ന് കേരളാ ഹൈക്കോടതി

കോതമംഗലം: ഈ വരുന്ന 31.12.2020-ൽ നടത്താനിരുന്ന മാർ അത്തനേഷ്യസ് കോളജ് അസോസിയേഷന്റെ പുതിയ ഭരണസമിതിയിലെക്കുള്ള തിരഞ്ഞെടുപ്പ് ഒരാഴ്ച കൂടി നീട്ടിവയ്ക്കണം എന്ന് കേരളാ ഹൈക്കോടതി ഉത്തരവിട്ടു.

മലങ്കരസഭയിലെ വിവിധ ഇടവകകൾ കോതമംഗലം മാർ അത്തനേഷ്യസ് കോളെജിന്റെ ഓഹരി ഉടമകളാണ്. എന്നാൽ ഈ ഓഹരി ഉടമകളെ അറിയിക്കാതെയും അവർക്ക് നോട്ടീസ് നൽകാതെയും പുതിയ ഭരണസമിതി തെരഞ്ഞെടുപ്പ് നടത്താനുള്ള നീക്കം കോടതിയിൽ തർക്ക വിഷയമാവുകയും അത് കോടതി പരിശോധിക്കുകയും ചെയ്തു. നിലവിലെ ലിസ്റ്റ് അനുസരിച്ച് ഇലക്ഷൻ നടത്തണമെന്ന് കോളജ് അസോസിയേഷൻ സെക്രട്ടറി കോടതിയിൽ വാദിച്ചു. എന്നാൽ അത് ഫൈനൽ ലിസ്റ്റ് അല്ല എന്ന് റിക്കോർഡ് പരിശോധിച്ചാൽ മനസിലാകുമെന്ന് കോടതി അറിയിച്ചു. അതുകൊണ്ട് ഫൈനൽ ലിസ്റ്റ് ഹാജരാക്കുന്നത് വരെ ഇലക്ഷൻ മാറ്റിവയ്ക്കാൻ കോടതി ഉത്തരവായി

ഹർജിക്കാരായ മലങ്കരസഭയിലെ വിവിധ പള്ളികൾക്ക് വേണ്ടി സീനിയർ അഭിഭാഷകൻ അഡ്വ. എസ്. ശ്രീകുമാർ, അഡ്വ. തോമസ് അധികാരം, അഡ്വ. റോഷൻ ഡി അലക്സാണ്ടർ എന്നിവർ ഹാജരായി.

**വി. മാർത്തോമ്മാശ്ലീഹായുടെ 1948-ാം ഓർമ്മപ്പെരുന്നാളിനോടബന്ധിച്ച് 19-12-2020-ന് അഹമ്മദാബാദ് കത്തീഡ്രൽ ദേവാലയത്തിൽ സന്ധ്യാനമസ്കാരത്തോടനുബന്ധിച്ച് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് നൽകിയ അനുഗ്രഹ സന്ദേശം.**






കെ. വി. ജോസഫ് റമ്പാന്റെ പൗരോഹിത്യ കനക ജൂബിലിയും പുസ്തക പ്രകാശനവും പുതുപ്പള്ളി പള്ളിയിൽ വച്ച് നടന്നു. റമ്പാച്ചന്റെ സഹപാഠിയായ കുര്യാക്കോസ് മാർ ക്ലീമിസ്, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്, കേരള മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി, ഫാ. ഡോ. കെ. എം ജോർജ്, സഭയുടെ വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, സഭയുടെ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ. എം. സി കുര്യാക്കോസ് തുടങ്ങിയവർ ആശംസകൾ അറിയിച്ചു.



കോട്ടയം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ വെള്ളൂർ പുറകുളം മോസം സെന്ററിൽ വെച്ച് ഭദ്രാസനതല ക്രിസ്മസ് ആഘോഷ പരിപാടി നടത്തപ്പെട്ടു.



കർഷകസമരം: മനുഷ്യമതിൽ തീർത്ത് കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനം. ഭദ്രാസന ജനറൽ സെക്രട്ടറി ഗിവീസ് മർക്കോസിന്റെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോമോൻ ചെറിയാൻ ഉദ്ഘാടനം നിർവഹിച്ചു. ജോസി ഐസക്ക്, നിഖിൽ കെ. ജോയി, ബിബിൻ കെ. സി., ബേസിൽ, അലക്സ് രാജു തുടങ്ങിയവരും പാമ്പാക്കുട തുടങ്ങിയ സമീപപ്രദേശങ്ങളിലെ കർഷകരും സംബന്ധിച്ചു.

# ത്രിതല പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ വിജയിച്ച മലങ്കരസഭാംഗങ്ങൾ



രാജു പുളിമ്പള്ളി
പുളിക്കിഴ് ബ്ലോക്ക്
നിരണം ഡിവിഷൻ
നിരണം വലിയപള്ളി
ഇടവകാംഗം.



നിർമ്മല വർഗ്ഗീസ്
ഇത്തിക്കര ബ്ലോക്ക് പഞ്ചായത്ത്
ഇടനാട് ഡിവിഷൻ
ചാത്തന്നൂർ വലിയപള്ളി
ഇടവകാംഗം.



ജിജി സജി
കോന്നി ബ്ലോക്ക് പഞ്ചായത്ത്
ഇളകൊള്ളൂർ ഡിവിഷൻ
കോന്നി ഞക്കുകാവ് സെന്റ്
മേരീസ് ഇടവകാംഗം.



സാബു പുതുപ്പറമ്പിൽ
പള്ളം ബ്ലോക്ക് പഞ്ചായത്ത്
പുതുപ്പള്ളി ഡിവിഷൻ
വെള്ളുക്കുട്ട സെന്റ് തോമസ്
ഇടവകാംഗം.



കുഞ്ഞന്നാമ്മ കുഞ്ഞ്
പറക്കോട് ബ്ലോക്ക്
കൊടുമൺ ഡിവിഷൻ
ഐക്കാട് സെന്റ് മേരീസ്
ഇടവകാംഗം.



ലാലി ജോൺ
പന്തളം ബ്ലോക്ക് പഞ്ചായത്ത്
തുമ്പമൺ ഡിവിഷൻ
തട്ട സെന്റ് ജോർജ്ജ്
സിംഹാസന പള്ളി ഇടവകാംഗം.



അഡ്വ. ജിൻസൺ വി. പോൾ
പാമ്പാക്കുട ബ്ലോക്ക് പഞ്ചായത്ത്
മാമ്മലശേരി ഡിവിഷൻ.



സുജാ സ്റ്റീഫൻ
തലവടി ഗ്രാമപഞ്ചായത്ത്
വാർഡ് 9
നിരണം വടക്കുംഭാഗം പള്ളി
ഇടവകാംഗം.



ഷേർളി വർഗീസ്
പാറത്തോട് പഞ്ചായത്ത് വാർഡ് 6
മുണ്ടക്കയം പൈങ്ങനാ സെന്റ് തോമസ്
ഓർത്തഡോക്സ് പള്ളി ഇടവകാംഗം.



അന്നമ്മ മത്തായി
തിരുവല്ല നഗരസഭ വാർഡ് 28
കാവുംഭാഗം സെന്റ് മൽക്ക്
ഓർത്തഡോക്സ് പള്ളി ഇടവകാംഗം.



ബിന്ദു മേരി തോമസ്
മല്ലപ്പള്ളി നെല്ലിമൂട് സെന്റ് മേരീസ്
ബഥനി ഓർത്തഡോക്സ്പള്ളി
ഇടവക അംഗം.



തോമസ് എം. വി.
കവിയൂർ ഗ്രാമപഞ്ചായത്ത് വാർഡ് 14
മുണ്ടിയപ്പള്ളി
മാർ ഗ്രീഗോറിയോസ് പള്ളി
ഇടവക അംഗം.

# ത്രിതല പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ വിജയിച്ച മലങ്കരസഭാംഗങ്ങൾ



കെ. എം. ഫിലിപ്പ്
പുതുപ്പള്ളി ഗ്രാമപഞ്ചായത്ത്
വാർഡ് 5.



റജീനാ പ്രവീൺ
മീനടം ഗ്രാമപഞ്ചായത്ത്
വാർഡ് 1.



ബിന്ദു ജോർജ്
മലയാലപ്പുഴ ഗ്രാമപഞ്ചായത്ത്
വാർഡ് 13. മണ്ണാരക്കുളഞ്ഞി മാർ ബസേലിയോസ് മാർ ഗ്രിഗോറിയോസ് ഇടവകാംഗം.



മഞ്ചുരാജ്
എഴുകോൺ ഗ്രാമപഞ്ചായത്ത്
വാർഡ് 15. നെടുമ്പായിക്കുളം സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗം.



റ്റി. പി. മൽക്ക്
കൊന്നത്തടി ഗ്രാമപഞ്ചായത്ത് വാർഡ് 14
കമ്പിളികണ്ടം സെന്റ് തോമസ് കാതോലിക്കേറ്റ് സെൻറർ ഇടവക അംഗം.



മേഴ്സി വർഗീസ്
കടപ്ര ഗ്രാമപഞ്ചായത്ത്
വാർഡ് 12.
കടപ്ര - മാന്നാർ സെന്റ് തോമസ് കാതോലിക്കേറ്റ് ഇടവകഅംഗം.



സുനിൽ ചെറിയാൻ
എരുമേലി ഗ്രാമപഞ്ചായത്ത് വാർഡ് 22
കനകപ്പലം സെന്റ് ജോർജ് ഇടവക അംഗം.



ബിജു രാജൻ
ശൂരനാട് തെക്ക് ഗ്രാമപഞ്ചായത്ത് വാർഡ് 2.
ശൂരനാട് സെന്റ് തോമസ് ഇടവക അംഗം.



സുശീല രാജൻ
പാണഞ്ചേരി ഗ്രാമപഞ്ചായത്ത്
വാർഡ് 21
കണ്ണാറ സെന്റ് ജോർജ് ഇടവക അംഗം.



സിന്ധു എബ്രഹാം
ആറന്മുള ഗ്രാമപഞ്ചായത്ത്
വാർഡ് 1
മാതാപാറ ഇടവകാംഗം.



ജെറി അലക്സ്
പത്തനംതിട്ട നഗരസഭ വാർഡ് 16
കുമ്പഴ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രൽ ഇടവകാംഗം.



സുനിത രാജു വാത്യാട്ട്
കേളകം ഗ്രാമപഞ്ചായത്ത്
വാർഡ് 13.
കേളകം സെന്റ് ജോർജ് ഇടവക അംഗം.

# ത്രിതല പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ വിജയിച്ച മലങ്കരസഭാംഗങ്ങൾ



**സി. എം. സന്തോഷ്**
മാനന്തവാടി ഗ്രാമ പഞ്ചായത്ത്
മാനന്തവാടി കമ്മന സീനായ് സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമാണ്.



**ബിനു ജേക്കബ്**
കണിയാമ്പറ്റ ഗ്രാമപഞ്ചായത്ത്
വാർഡ് 7
കാര്യമ്പാടി സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമാണ്.



**പി. എം. ബെന്നി**
മാനന്തവാടി നഗരസഭ
വാർഡ് 8
മാനന്തവാടി സെന്റ് തോമസ് ഇടവകാംഗമാണ്.



**ശാലിനി തോമസ്**
പനച്ചിക്കാട് പഞ്ചായത്ത്
വാർഡ് 13
വാകത്താനം വലിയപള്ളി ഇടവക അംഗം.



**സിൽവി മനോജ്**
മലബാർ ഭദ്രാസനത്തിലെ എടക്കര സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗം.



**ലീലാമ്മ ചാക്കോ**
ചാത്തന്നൂർ ഗ്രാമപഞ്ചായത്ത്
വാർഡ് 11
ചാത്തന്നൂർ വലിയപള്ളി ഇടവകാംഗം.



**സുരേഷ് പി. മാത്യു**
ഭരണിക്കാവ് ഗ്രാമപഞ്ചായത്ത്
വാർഡ് 9
കറ്റാനം വലിയപള്ളി ട്രസ്റ്റി.



**സജി ഡേവിഡ്**
മല്ലപ്പള്ളി പഞ്ചായത്ത്
വാർഡ് 1
മല്ലപ്പള്ളി സെന്റ് ജോൺസ് ബഥനി ഇടവക അംഗം.



**ഈപ്പൻ ജോൺ**
ഹരിപ്പാട് നഗരസഭ വാർഡ് 22
കാർത്തികപ്പള്ളി സെന്റ് തോമസ് കത്തീഡ്രൽ ഇടവകാംഗം.



**മറിയാമ്മ എബ്രഹാം**
പുളിക്കീഴ് ബ്ലോക്ക് പഞ്ചായത്ത്
കണ്ണശ ഡിവിഷൻ



**അഡ്വ. പ്രദീപ് മാമ്മൻ മാത്യു**
തിരുവല്ല നഗരസഭ വാർഡ് 35
പാലിയേക്കര പള്ളി ഇടവകാംഗം.



**സാറാമ്മ വർഗ്ഗീസ്**
നിരണം പഞ്ചായത്ത്
വാർഡ് 3
നിരണം നോർത്ത് സെന്റ് തോമസ് പള്ളി ഇടവകാംഗം.




MALANKARA ORTHODOX SYRIAN CHURCH




# ത്രിതല പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ വിജയിച്ച മലങ്കരസഭാംഗങ്ങൾ



നഗരസഭയിലേക്ക് തിരഞ്ഞെടുക്കപ്പെട്ട ദമ്പതികൾ

**തോമസ് വഞ്ചിപ്പാലം**
തിരുവല്ല നഗരസഭ വാർഡ് 35



**ലിൻഡ തോമസ്**
തിരുവല്ല നഗരസഭ വാർഡ് 35



**ഷീല വർഗീസ്**
തിരുവല്ല നഗരസഭ വാർഡ് 34
പാലിയേക്കര പള്ളി ഇടവകാംഗം.



**ഷിനു ഈപ്പൻ**
തിരുവല്ല നഗരസഭ വാർഡ് 38
പാലിയേക്കര പള്ളി ഇടവകാംഗം.

**രാഖി പി. എസ്.**
വടവുകോട് ബ്ലോക്ക് പഞ്ചായത്ത്
പാങ്കോട് ഡിവിഷൻ
പഴംതോട്ടം സെന്റ് മേരീസ് ഇടവകാംഗം.



**സിസിലി സജി വെട്ടത്ത്**
വണ്ടൻമേട് ഗ്രാമപഞ്ചായത്ത്
വാർഡ് 9



**റെജി വി. ജെ.**
കുന്നന്താനം ഗ്രാമ പഞ്ചായത്ത് വാർഡ് 10.
ആഞ്ഞിലിത്താനം സെന്റ് തോമസ് സ്ളീബാ
പള്ളി ഇടവകാംഗം.

ത്രിതല പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ വിജയിച്ച സഭാംഗങ്ങളുടെ ഫോട്ടോയും വിവരങ്ങളും താഴെ കാണുന്ന നമ്പരുകളിലോ ഇമെയിലിലോ അയച്ചുതരിക.

Contact 8078914931
9446407503
Email:malankaranewsbulletin@gmail.com



സത്യസന്ധതയുടെ പര്യായമായി മാറിയ സി.ബി.ഐ. മുൻ DYSP വർഗീസ് പി. തോമസിനു (തുമ്പമൺ ഭദ്രാസനത്തിലെ മല്ലശ്ശേരി സെന്റ് മേരീസ് ഇടവക അംഗം) പ. സഭയുടെ ആദരവ്. മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ പൂച്ചെണ്ടു നൽകി ആദരിക്കുന്നു. സഭാ മുൻ മാനേജിങ് കമ്മിറ്റി അംഗം ജോൺസൻ കല്ലിട്ടതിൽ കോർ എപ്പിസ്കോപ്പ, ഭദ്രാസന കൗൺസിൽ അംഗം പി. കെ. തോമസ് എന്നിവർ സമീപം.



നീതിക്കുവേണ്ടി പോരാടിയതിന് അർഹതയ്ക്കുള്ള ആദരവ് നൽകി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ യുവജനപ്രസ്ഥാനം. അഭയ കേസ് നീതിപൂർവ്വമായി അന്വേഷിച്ചു മേലുദ്യോഗസ്ഥരിൽ നിന്നുമുള്ള സമ്മർദ്ദത്തിന് വഴങ്ങാതെ തന്റെ നിലപാടുകളെയും ശരികളെയും നീതിപൂർവ്വം മുൻനിർത്തി പ്രവർത്തിച്ച മുൻ സി.ബി.ഐ. DYSP വർഗീസ് പി. തോമസിനു ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കോന്നി ഡിസ്ട്രിക്റ്റ് കമ്മിറ്റി ആദരവ് അർപ്പിച്ചപ്പോൾ. മല്ലശ്ശേരി സെന്റ് മേരിസ് ഓർത്തഡോക്സ് ഇടവകാംഗമാണ് അദ്ദേഹം.